ത്രൈമാസിക

# പ്രദീപ്തി

കണ്ടനാട് വെസ്റ്റ് ഭദ്രാസനത്തിന്റെ ഔദ്യോഗിക മുഖപത്രം




## ഭദ്രാസന ദിനാഘോഷവും കുടുംബസംഗമവും

## 2015 ഫെബ്രുവരി – 14

മുളക്കുളം മണ്ണൂക്കുന്ന് സെന്റ് മേരീസ് ഓർത്തഡോക്സ് കത്തീഡ്രലിൽ



# അഭി. തിരുമേനിക്ക് ഹൃദയംഗമമായ ജന്മദിനാശംസകൾ

## നവാഭിഷിക്തരായ വൈദീകർ



റവ. ഫാ. ഗീവർഗീസ് ജോൺസൺ

റവ. ഫാ. യാക്കോബ് തോമസ്



പ്രദീപ്തിയുടെ എഡിറ്ററായി
സേവനം അനുഷ്ഠിച്ച
പൂവത്തിങ്കൽ ജോസ് തോമസ് അച്ചന്
ഹൃദയം നിറഞ്ഞ നന്ദി...

## അഖില മലങ്കര സൺഡേസ്കൂൾ നോർത്ത് സോൺ സഹപാഠ്യ മത്സരത്തിൽ വിജയികളായവർ



**ക്രിസ്റ്റിൻ വർഗീസ്**
ജൂനിയർ വേദവാക്യം
ഒന്നാം സ്ഥാനം
സെന്റ് ജോർജ്ജ്
ഓർത്തഡോക്സ്
പള്ളി, കിഴുമുറി



**എബ്രാഹാം വി. ഷാജൻ**
ജൂനിയർ വേദവാക്യം
രണ്ടാം സ്ഥാനം
സെന്റ് മേരീസ്
ഓർത്തഡോക്സ് പള്ളി,
കണ്ടനാട്



**സമന്വയ എൽദോസ്**
സബ് ജൂനിയർ
സംഗീതം രണ്ടാം സ്ഥാനം
സെന്റ് പീറ്റേഴ്സ് & സെന്റ്
പോൾസ് ഓർത്തഡോക്സ്
പള്ളി, കോലഞ്ചേരി



**അജിൽന ജെയിംസ്**
ജൂനിയർ സംഗീതം
രണ്ടാം സ്ഥാനം
സെന്റ് ജോർജ്ജ്
ഓർത്തഡോക്സ്
പള്ളി, ഇടമറുക്



**എഞ്ചലിൻ ആൻഡ്രൂസ്**
സീനിയർ പ്രസംഗം
ഒന്നാം സ്ഥാനം
സെന്റ് മേരീസ്
ഓർത്തഡോക്സ് പള്ളി,
വലമ്പൂർ



**ആശ കെ. ഓനച്ചൻ, ബെറ്റി ബെന്നി, പ്രിയ ബാബു**
സീനിയർ സമൂഹഗാനം രണ്ടാം സ്ഥാനം
സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി, ഓണക്കൂർ

# പ്രദീപ്തി

വാല്യം: 1   ലക്കം: 1   ജനുവരി 2015   ₹.20



പ്രസാദം സെന്റർ
കോലഞ്ചേരി – 682 311
kandanadwest.org@gmail.com

## ദളങ്ങളിൽ



## ഉപദേശകസമിതി






## പത്രാധിപസമിതി

# പ്രദീപ്തി ഇടവക പ്രതിനിധികൾ

1. സെന്റ് മേരീസ് കാതോലിക്കേറ്റ് സെന്റർ, പെരുവ
ജിബു എം. പൗലോസ് (9349771185)
2. സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ് ഓർത്ത
ഡോക്സ് സിറിയൻ ചർച്ച്, പാറേൽ
അനീഷ് ജോർജ്ജ് വർഗീസ് (9446342715)
3. മാർ ബഹ്നാൻ ഓർത്തഡോക്സ് സിറിയൻ ചർച്ച്,
തേവനാൽ - പൗലോസ് എം.വി. (9446042768)
4. സെന്റ് ജോർജ്ജ് ഓർത്തഡോക്സ് സിറിയൻ
ചർച്ച്, കർമ്മേൽകുന്ന്.
ഷാനു തങ്കച്ചൻ (9400940060)
5. സെന്റ് ജോർജ്ജ് ഓർത്തഡോക്സ് സിറിയൻ
ചർച്ച്, പെരുമ്പടവം. ജെറിൽ സണ്ണി (9567955346)
6. മാർ ഗ്രീഗോറിയോസ് കാതോലിക്കേറ്റ് സെന്റർ,
പിറവം . ഷിജു എം. ജോസഫ് (9995554252)
7. സെന്റ് ജോർജ്ജ് ഓർത്തഡോക്സ് സിറിയൻ
ചർച്ച്, ഇടമറുക് - ബേബി എം.എം. (9544762149)
8. സെന്റ് ജോർജ്ജ് ഓർത്തഡോക്സ് വലിയ പള്ളി,
കിഴുമുറി - എൽദോ കുര്യാക്കോസ് (9544887718)
9. മാർ ഔഗേൻ ഓർത്തഡോക്സ് സിറിയൻ ചർച്ച്,
മറവംതുരുത്ത് - സജീവ് ടി.ജി. (9496319417)
10. സെന്റ് മേരീസ് ഓർത്തഡോക്സ് സിറിയൻ ചർച്ച്,
ഊരമന - ക്രിസ്റ്റോ എബ്രഹാം (9847303473)
11. സെന്റ് ജോർജ്ജ് ഓർത്തഡോക്സ് സിറിയൻ
ചർച്ച്, മൂലമറ്റം - ജോയി ടി.എ. (8281582627)
12. സെന്റ് ജോർജ്ജ് ഓർത്തഡോക്സ് സിറിയൻ
ചർച്ച്, കടമറ്റം - പൗലോസ് എസ്.വി. (9562892816)
13. സെന്റ് മേരീസ് ഓർത്തഡോക്സ് സിറിയൻ ചർച്ച്,
മുട്ടം - ബിനോയ് കെ. തോമസ് (9847974194)
14. സെന്റ് ജോൺസ് ഓർത്തഡോക്സ് വലിയപള്ളി,
പാമ്പാക്കുട - നിഖിൽ കെ. ജോയി (9747268598)
15. സെന്റ് തോമസ് ഓർത്തഡോക്സ് സിറിയൻ ചർച്ച്,
പാമ്പാക്കുട - ബേസിൽ ബാബു (9496486884)
16. സെന്റ് തോമസ് കാതോലിക്കേറ്റ് സെന്റർ, നെച്ചൂർ
ഫാ. ജോസഫ് മങ്കിടിയിൽ (9446665430)
17. സെന്റ് ജോൺസ് ഓർത്തഡോക്സ് സിറിയൻ
ചർച്ച്, പുതുവേലി. സണ്ണി കെ.എം. (9400845418)
18. സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ് ഓർത്ത
ഡോക്സ് സിറിയൻ ചർച്ച്, കോലഞ്ചേരി.
ജോൺ സാജു (9447816331)
19. സെന്റ് ജോർജ്ജ് സെഹിയോൻ ഈസ്റ്റ് ഓർത്ത
ഡോക്സ് സിറിയൻ ചർച്ച്, കുന്നയ്ക്കാൽ.
ജിജോ രാജൻ (9526886902)
20. സെന്റ് മേരീസ് കത്തീഡ്രൽ, മണ്ണൂകുന്ന്.
ജോജൻ ചെമ്മനം (9447146667)
21. മാർ യൂഹാനോൻ ഈഹിദിയോ ഓർത്തഡോക്സ്
സിറിയൻ ചർച്ച്, മുളക്കുളം.
തങ്കച്ചൻ തൈക്കൂട്ടത്തിൽ (9446444965)
22. സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ് ഓർത്ത
ഡോക്സ് സിറിയൻ ചർച്ച്, പുത്തൻകുരിശ്.
പോൾസി ബേബി (9496575533)
23. സെന്റ് ജോർജ്ജ് ഓർത്തഡോക്സ് സിറിയൻ
ചർച്ച്, കുന്നയ്ക്കാൽ വെസ്റ്റ്, കെ.ടി. ജോണി
24. സെന്റ് മേരീസ് ഓർത്തഡോക്സ് സിറിയൻ ചർച്ച്,
കണ്ടനാട്. വെ. റവ. ഐസക്ക് മട്ടുമ്മേൽ കോർ
എപ്പിസ്കോപ്പ (9447701411)
25. സെന്റ് മേരീസ് ഓർത്തഡോക്സ് സിറിയൻ ചർച്ച്,
വലമ്പൂർ - കെ.വി. തോമസ് (9745999835)
26. സെന്റ് മേരീസ് ഓർത്തഡോക്സ് വലിയ പള്ളി,
ഓണക്കൂർ. കുര്യാക്കോസ് കെ.കെ. (9446745501)
27. സെന്റ് മേരീസ് ഓർത്തഡോക്സ് സിറിയൻ ചർച്ച്,
ആട്ടിൻകുന്ന്. എം.സി. തോമസ് (9446044410)



# എഡിറ്റോറിയൽ



**ഫാ. ജോൺ കുര്യാക്കോസ്**
ചീഫ് എഡിറ്റർ

ക്രിസ്തുവിന്റെ ശരീരമാകുന്ന പരി. സഭയുടെ മുഖമുദ്രമായ സാമൂഹിക സേവനം, വി. കൂദാശനുഷ്ഠാനവും വചന പ്രഘോഷണവും പോലെ തന്നെ പ്രധാനപ്പെട്ടതാണ്. നിന്നെപ്പോലെ നിന്റെ അയൽക്കാരനെ സ്നേഹിക്കുക എന്ന ബോധ്യം ഇനിയും തിരിച്ചറിയപ്പേടേണ്ടതുണ്ട്. മറ്റുള്ളവർക്കായി ചെയ്യുന്ന കാരുണ്യ പ്രവർത്തികൾ നമ്മുടെ തന്നെ ഹൃദയത്തെയാണ് കൂടുതൽ ധന്യമാക്കുന്നത്.

തിരുവള്ളൂർ നൂറ്റാണ്ടുകൾക്ക് മുമ്പ് തിരുക്കുറലിൽ എഴുതി "കരുണയുള്ളവർക്ക് ദുഃഖമുണ്ടാവുകയില്ല". ആധുനിക പഠനങ്ങളെല്ലാം നന്മ ചെയ്യുന്നതിലൂടെയും, ത്യാഗപ്രവർത്തനങ്ങളിലൂടെയും മനഃശാന്തി നേടാനും രോഗങ്ങളെ പ്രതിരോധിക്കുവാനും കഴിയുമെന്ന് തെളിയിച്ചിട്ടുണ്ട്.

അലൻ ലുക്സിന്റെ "The healing power of doing good" (നന്മയുടെ രോഗശമനശേഷി) എന്ന പുസ്തകത്തിൽ കാരുണ്യ പ്രവർത്തനങ്ങളുടേയും സേവനത്തിന്റെയും ശാരീരകവും മാനസീകവുമായ അത്ഭുതഫലങ്ങൾ, ശാസ്ത്രീയ പഠനത്തിന്റെ അടിസ്ഥാനത്തിൽ വ്യക്തമാക്കിയിട്ടുണ്ട്.

ആധുനിക മനഃശാസ്ത്രത്തിന്റെ പിതാവ് എന്നറിയപ്പെടുന്ന സിഗ്മണ്ട് ഫ്രോയിഡിന്റെ വാക്കുളിൽ "രോഗികളായിത്തീരാതിരിക്കാൻ നമുക്ക് സ്നേഹപൂർവ്വമായ പങ്കുവയ്ക്കൽ അത്യന്താപേക്ഷിതമാണ്". എല്ലാ പങ്കുവെയ്ക്കലുകളിലും ത്യാഗമുണ്ട്. എന്തും ത്യാഗപൂർവ്വം പങ്കുവെയ്ക്കുമ്പോഴാണ് മനസ്സിൽ ആനന്ദം നിറയുന്നത്.

സ്നേഹം പ്രതീക്ഷിക്കാതെ സ്നേഹിക്കുന്നവർ ഭാഗ്യവാൻ
ആദരവ് പ്രതീക്ഷിക്കാതെ ആദരിക്കുന്നവൻ ഭാഗ്യവാൻ
ശുശ്രൂഷ പ്രതീക്ഷിക്കാതെ ശുസ്രൂഷിക്കുന്നവൻ ഭാഗ്യവാൻ
സ്വീകരണ പ്രതീക്ഷിക്കാതെ സ്വീകരിക്കുന്നവൻ ഭാഗ്യവാൻ

- വി.ഐഗിഡിയോ

കണ്ടനാട് വെസ്റ്റ് ഭദ്രാസനത്തിന്റെ ജീവകാരുണ്യ പ്രവർത്തനങ്ങൾ 1991ൽ ആരംഭിച്ച *പ്രതീക്ഷ* മുതൽ 2015 ഫെബ്രുവരി 12 ന് ആരംഭിക്കുന്ന *പ്രയോജന* വരെയാണ്. സമൂഹത്തിൽ അശരണരായവർക്കും വേദനിക്കുന്നവർക്കും, ആശയറ്റവർക്കും തണലായി *പ്രതീക്ഷയും പ്രത്യാശയും പ്രശാന്തിയും* തൊഴിൽരഹിതർക്കായുള്ള പദ്ധതിയായ *പ്രതിഭ*, സാമ്പത്തിക പ്രയാസം അനുഭവിക്കുന്ന രോഗികൾക്കുള്ള *പ്രദാനം* ചികിത്സാസഹായ പദ്ധതി, എറണാകുളം ജില്ലയിലെ 12 സർക്കാർ ആശുപത്രികളിൽ കഴിഞ്ഞ 10 വർഷമായി നടത്തിവരുന്ന *പ്രമോദം അന്നദാന പദ്ധതി*, *പ്രസന്നം* മാനസീകാരോഗ്യ കേന്ദ്രം, *പ്രശാന്തം* പാലിയേറ്റീവ് കെയർ നിർദ്ധനരായവർക്കുള്ള പെൻഷൻ പദ്ധതിയായ *പ്രപാലനം*, സാമ്പത്തികമായി പിന്നോക്കം നില്ക്കുന്നവരായ വിദ്യാർത്ഥികൾക്കു വേണ്ടി നടത്തപ്പെടുന്ന *പ്രഭാതം* കമ്പ്യൂട്ടർ സെന്റർ, ഭദ്രാസനത്തിന്റെ ആസ്ഥാനമായ *പ്രസാദവും* വായനശാലയായ *പ്രബോധനവും* മരുന്നു വാങ്ങാൻ ബുദ്ധിമുട്ടന്നവർക്കായി ഫെബ്രുവരി 12 ന് ആരംഭിക്കുന്ന *പ്രയോജന*യുമെല്ലാം - ഈ ഭദ്രാസനത്തെ കൂടുതൽ തിളക്കമുള്ളതാക്കുന്നു. മലങ്കര ഓർത്തഡോക്സ് സഭയെന്ന വടവൃക്ഷത്തിന്റെ ശിഖരത്തെ ശക്തമാക്കുവാൻ അക്ഷീണം പ്രയത്നിക്കുന്ന അഭി.മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെ കരങ്ങൾക്ക് ശക്തി പകർന്ന് കൈകോർത്ത് ഒരുമയോടെ മുന്നേറാം.

# സഭയെന്ന ദിവ്യരഹസ്യം
# The Church - A Divine Mystery



മുഖവുര

ക്വംതാ നമസ്കാരം ഒന്നാം കൗമയുടെ കോലോ.
വിണ്ണുലകിൻ അരചൻ താൻ തൻ സഭയെ പണിതതിനെ
ആക്കിത്തന്നാസ്ഥാനം - പുക്കതിനുള്ളേവാണു.
കർത്താ തന്നൊടു സംസാരിക്കേണ്ടുന്നവരെല്ലാം
സഭയുൾപൂകട്ടെയിതാ - താനതിൽ മേവീടുന്നു.
സഭയെ വളർത്തുന്നവനേ - കൃപ ചെയ്തീടടിയാരിൽ.

മിശിഹാതൻ മണവാട്ടി - ആയീടും ശുദ്ധസഭ
ഭാഗ്യങ്ങൾ പൂർണ്ണമതാം - പറുദീസാ സദൃശമേഹോ
മാമോദീസായുമതിൽ - സഹദേർ തന്നസ്ഥികളും
പൂജാപീഠവുമുണ്ട് - ഏന്തി ജീവോഷധിയെ
ഭാഗം ചെയ്തേകീടും - കഹനേന്മാർകളുമുണ്ട്.

സഭയെന്ന രഹസ്യത്തിന്റെ രത്നച്ചുരുക്കം ഇതിൽ അടങ്ങിയിട്ടുണ്ട്. സഭ ക്രിസ്തുവിന്റെ ഭവനം, ആലയം, ശരീരം, ആട്ടിൻകൂട്ടം, മുന്തിരത്തോട്ടം തുടങ്ങിയ ഭൗതീക പ്രതീകങ്ങളിലോ, ദൈവരാജ്യം, സ്വർഗ്ഗീയസംഘം, സ്വർഗ്ഗം, പറുദീസ, സ്വർഗ്ഗീയ തീർത്ഥയാത്രാസംഘം തുടങ്ങിയ ആത്മീക പ്രതീകങ്ങളിലോ അതിന്റെ നിർവ്വചനം പൂർണ്ണമാകില്ല എന്ന് ഈ പദ്യഭാഗം സൂചിപ്പിക്കുന്നു. വി.ത്രിത്വം ഒരു രഹസ്യമായിരിക്കുന്നതുപോലെ തന്നെ സഭയും ഒരു ദിവ്യ രഹസ്യമാണ്. പ. പൗലൂസ് ശ്ലീഹാ സഭയെന്നത് ദൈവത്തിന്റെ ആത്മാവിലുള്ള അധിവാസസ്ഥാനമായി നിർവ്വഹിക്കുന്നു. അവനിൽ നിങ്ങളെയും ദൈവത്തിന്റെ നിവാസമാകേണ്ടതിനു ആത്മാവിനാൽ ഒന്നിച്ചു പണിതുവരുന്നു. (എഫേ. 2:22). ദൈവീക ചൈതന്യത്തിന്റെ പൂർണ്ണരൂപം ഉൾക്കൊള്ളുന്ന ഒരു സംഘമായി ഇവിടെ ചിത്രീകരിച്ചു. ഇത് ക്രിസ്തീയ രഹസ്യങ്ങൾ ഉൾക്കൊള്ളുന്ന ഒരു സംഘം എന്നതിലുപരി ക്രിസ്തുവസിക്കുന്ന ഒരു രഹസ്യാത്മക സംഘമെന്നത് സ്പഷ്ടമാക്കുന്നു.

**1. രഹസ്യം Mystery**

ഗ്രീക്കുഭാഷയിൽ 'മിസ്റ്റീറിയോൺ' എന്നും സുറിയാനി ഭാഷയിൽ 'റോസോ' എന്നും ലത്തീൻ ഭാഷയിൽ 'മിസ്റ്റേറിയും' എന്നും എബ്രായ ഭാഷയിൽ 'റാസ്' എന്നും പറയുന്നതിന്റെ അർത്ഥം ഒന്നു തന്നെ. അവാച്യവും അനിർവചനീയവും ഗ്രഹണാതീതവുമായതു എന്നാൽ അനുഭവവേദ്യവുമായ ഒരു ദൈവിക സചേതന യാഥാർത്ഥ്യം എന്ന് ഇതിനെ വിശേഷിപ്പിക്കാം.

**1. A പഴയനിയമത്തിൽ**

ദാനിയേലിന്റെ പ്രവചനം 2:18-19; 27-30; 47;4:9) എന്നീ വേദഭാഗങ്ങളിൽ മാത്രമാണ് എബ്രായ ഭാഷയിൽ റാസ് എന്ന പദം രഹസ്യം എന്ന അർത്ഥത്തിൽ പഴയനിയമത്തിൽ ഉപയോഗിക്കുന്നത്. നെബുഖദ്നേസർ രാജാവ് കണ്ട സ്വപ്നം അദ്ദേഹം മറന്നു പോയത് കണ്ടുപിടിച്ച് പറയുവാനും അതിന്റെ അർത്ഥം വ്യാഖ്യാനിക്കുവാനും കൽദയ ദേശത്തെ എല്ലാ മന്ത്രവാദികളും ക്ഷുദ്രക്കാരും ആഭിചാരക്കാരും പരാജയപ്പെട്ട് കൊല ചെയ്യപ്പെടുവാൻ രാജകല്പന പുറപ്പെട്ടപ്പോൾ ദാനിയേലും കൂട്ടുകാരായ ഹനന്യാവും, മീശായേലും അസര്യാവും (ശദ്രക്ക് , മേശക്ക്, അബേദനഗോ) ഒരുമിച്ച് പ്രാർത്ഥിച്ചപ്പോൾ സ്വർഗ്ഗസ്ഥനായ ദൈവം ആ രഹസ്യം (റാസ്) ദാനിയേലിനു രാത്രി ദർശനത്തിൽ വെളിപ്പെടുത്തി. ദാനീയേൽ രാജാവിനോട് ഈ ഗുപ്തകാര്യം (റാസ്) വിദ്വാന്മാർക്കും ആഭിചാരക്കാർക്കും മന്ത്രവാദികൾക്കും ശകുനവാദികൾക്കും രാജാവിനെ അറിയിക്കുവാൻ കഴിയുന്നതല്ല; എങ്കിലും രഹസ്യങ്ങളെ വെളിപ്പെടുത്തുന്ന ഒരു ദൈവം സ്വർഗ്ഗത്തിൽ ഉണ്ട്. അവൻ ഭാവികാലത്തു സംഭവിക്കാനിരിക്കുന്നതു നെബുഖദ്നേസർ രാജാവിനെ അറിയിച്ചിരിക്കുന്നു. എന്ന് പറഞ്ഞുകൊണ്ട് സ്വപ്നവും അർത്ഥവും വിശദീകരിച്ചു (ദാനി 2:18,19, 27-28). ''രാജാവേ, ഇനിമേൽ സംഭവിപ്പാനിരിക്കുന്നത് എന്തെന്നുള്ള വിചാരം പള്ളി മെത്തയിൽ വച്ചു തിരുമനസ്സിൽ ഉണ്ടായി; രഹസ്യങ്ങളെ വെളിപ്പെടുത്തുന്നവൻ സംഭവിപ്പാനിരിക്കുന്നത് അറിയിച്ചുമിരിക്കുന്നു''. (29). ''എനിക്കോ ജീവനോടിരിക്കുന്ന യാതൊരുത്തനേക്കാളും അധികമായ ജ്ഞാനം ഒന്നും ഉണ്ടായിട്ടില്ല; രാജാവിനോടു അർത്ഥം ബോധിപ്പിക്കേണ്ടതിനും തിരുമനസ്സിലെ വിചാരം തിരുമനസ്സുകൊണ്ട് അറിയേണ്ടതിനുമത്രേ ഈ രഹസ്യം (റാസ്) എനിക്കു വെളിപ്പെട്ടിരിക്കുന്നത്'' (30). രാജാവ് ദാനിയേലിനോടു ഈ രഹസ്യം (റാസ്) വെളിപ്പെടുത്തുവാൻ പ്രാപ്തനായതുകൊണ്ട് നിങ്ങളുടെ ദൈവം ദൈവാധി ദൈവവും രാജാധികാർത്താവും രഹസ്യങ്ങളെ വെളിപ്പെടുത്തുന്നവനുമാകുന്നു സത്യം എന്നു കല്പിച്ചു. (2:47). നെബുഖദ്നേസർ രാജാവ് വീണ്ടും മറ്റൊരു സ്വപ്നം കണ്ടത് വിവരിച്ച് അർത്ഥം പറയുവാൻ ദാനീയേൽ പ്രവാചകനോടാവശ്യപ്പെടുമ്പോൾ (4:9) വിശുദ്ധ ദേവന്മാരുടെ ആത്മാവ് നിന്നിൽ ഉണ്ടെന്നും ഒരു രഹസ്യവും നിനക്കു വിഷമമല്ലെന്നും ഞാൻ അറിയുന്നതുകൊണ്ട് ഞാൻ കണ്ട സ്വപ്നത്തിന്റെ താല്പര്യവും അർത്ഥവും പറക എന്നു പറയുന്നിടത്തും ഉപയോഗിക്കുന്നത് 'റാസ്'എബ്രായ പദം തന്നെ. ഈ ഭാഗങ്ങളിൽ നിന്നും വ്യക്തമാക്കുന്നവ:

(1) രഹസ്യം എന്ന പദം പ്രത്യേക അർത്ഥം ഉൾക്കൊള്ളുന്നു; മറഞ്ഞിരിക്കുന്നതും വെളിപ്പെടേണ്ടതുമായ ഒരു യാഥാർത്ഥ്യത്തെ സൂചിപ്പിക്കുകയും ചെയ്യുന്നു. (2) രഹസ്യം വെളിപ്പെടുത്തുവാൻ ദൈവത്തിനു മാത്രമെ സാധിക്കുകയുള്ളു. (3) അത് ദൈവത്തിന്റെ പദ്ധതിയിൽപ്പെടുന്ന ഒരു കാര്യമാണ്. (4) ദൈവ സംസർഗ്ഗത്തിൽ നിരന്തരം നിലനിൽക്കുന്ന ഒരാളിനു മാത്രമെ ദൈവിക രഹസ്യങ്ങൾ വെളിപ്പെട്ടുവരൂ. (5) രഹസ്യം എന്നത് ദൈവത്തിന്റെ നിത്യ പദ്ധതിയാണെന്നു വ്യക്തമാകുമ്പോൾ പഴയനിയമത്തിലെന്നപോലെ പുതിയനിയമത്തിലും ഇത് ഒന്നു തന്നെയെന്ന് സൂചിപ്പിക്കുന്നു.

ദാനിയേൽ പ്രവചനത്തിലെ രഹസ്യം (റാസ്) എന്നത് ചാവുകടലിനടുത്തു താമസിച്ചിരുന്ന കുമ്റാൻ സന്യാസ സമൂഹത്തിന്റെ പ്രത്യേക ജീവിതശൈലിയെ പ്രതിപാദിക്കുന്നതിനായി ജൊസീഫസ് എന്ന ചരിത്രകാരൻ പരാമർശിക്കുന്നുണ്ട്. പുതിയ നിയമത്തിൽ മിസ്റ്റീരിയോൺ എന്ന പദത്തിലൂടെ രഹസ്യം എന്ന ഈ യാഥാർത്ഥ്യത്തെ മനസ്സിലാക്കുവാൻ സഹായിക്കുന്നു.

**1.B പുതിയനിയമത്തിൽ**

പൗരാണിക യവനഭാഷയിൽ രഹസ്യമായിരിക്കുന്നത് അഥവാ ഗുപ്തമായിരിക്കുന്നത് എന്ന അർത്ഥത്തിൽ മാത്രമാണ് മിസ്റ്റീരിയോൺ എന്ന പദം ഉപയോഗിക്കുന്നത്. എന്നാൽ സാധാരണയായി ആ പദം ബഹുവചനത്തിൽ രഹസ്യങ്ങൾ എന്ന് പൗരാണിക ഗ്രീക്കുമതാചാര പ്രകാരമുള്ള കർമ്മങ്ങളെ സൂചിപ്പിക്കുവാൻ ഉപയോഗിച്ചിരുന്നു. അത് ആ കർമ്മങ്ങളിൽ ഭാഗഭാക്കാകുന്നവർക്കു മാത്രം ഉദ്ദേശിക്കപ്പെട്ടിട്ടുള്ള ഒരു പദപ്രയോഗമാണ്. ഇതിന്റെ മൂലക്രിയാ രൂപം മിയോ (Myo) എന്നതിന് വായടയ്ക്കുക/കണ്ണ് അടയ്ക്കുക എന്ന അർത്ഥമാകുന്നു. എന്നാൽ ഈ അർത്ഥത്തിലല്ല പൗരാണിക ഗ്രീക്കു ഭാഷയിലോ, വേദപുസ്തകഭാഷയിലോ ഉപയോഗിച്ചിട്ടുള്ളത്. ഉത്തരം കണ്ടെത്തുവാൻ സാധിക്കാത്ത ഒരു രഹസ്യം എന്ന അർത്ഥത്തിലാണ് മിസ്റ്റീരിയോൺ എന്ന പദം ഇന്ന് മനസ്സിലാക്കപ്പെടുന്നത്. എന്നാൽ മനുഷ്യർക്ക് ദൈവം തന്റെ പരിശുദ്ധാത്മാവ് മുഖാന്തിരം വെളിപ്പെടുത്തിക്കൊടുക്കുന്ന സ്വത്വത്തിനാണ് രഹസ്യമെന്ന് പുതിയ നിയമത്തിൽ വിവക്ഷിക്കുന്നത്. ഈ അർത്ഥത്തിൽ ഇതിന് 'വെളിപാട്' (Apokalypsis)എന്ന പദവുമായി വളരെ സാദൃശ്യമുണ്ടുതാനും. 'മിസ്റ്റീരിയോൺ' എന്നത് ഒരു താൽക്കാലിക ഗൂഢാർത്ഥമെന്ന് അർത്ഥമാക്കുമ്പോൾ വെളിപാട് എന്നത് വരുവാൻ വേണ്ടി പ്രതീക്ഷിക്കപ്പെടുന്ന ഒരു യാഥാർത്ഥ്യമായാണ് പ്രതിപാദിക്കപ്പെടുന്നത്. 1 കോരി. 1:7 ൽ പറയുന്ന 'കാത്തിരിക്കുന്ന ക്രിസ്തുവിന്റെ പ്രത്യക്ഷതയും' (വെളിപാട്) റോമ 8:19 ൽ പറയുന്ന 'സൃഷ്ടി മുഴുവനും കാത്തിരിക്കുന്ന ദൈവപുത്രന്മാരുടെ വെളിപാടും' ഈ അർത്ഥത്തിലാകുന്നു പ്രതിപാദിക്കപ്പെടുന്നത്.

**1. B. 1. സുവിശേഷങ്ങളിൽ**

ദൈവരാജ്യത്തിന്റെ മർമ്മങ്ങളെ (Mysteria) അറിയുവാൻ ശിഷ്യന്മാർക്ക് വരം ലഭിച്ചിരിക്കുന്നു.(വി.മത്താ. 13.11, വി.മർക്കോ. 4.11, വി.ലൂക്കോ. 8.10) എന്നും അത് ക്രിസ്തുവിന്റെ കൂട്ടായ്മയ്ക്കു വെളിയിലുള്ളവർക്കു ഉപമകളിൽ ഗുപ്തമായി മാത്രമേ ലഭിക്കുന്നുള്ളുവെന്നും യേശുക്രിസ്തു പറയുന്നത് വിനയത്തോടും, ലളിത ഹൃദയത്തോടും നിഷ്കളങ്ക ഹൃദയത്തോടും ക്രിസ്തുവിന്റെ ഉപദേശങ്ങളെ സമീപിക്കുന്നവർക്കും അത് അറിയുവാനുള്ള വിമർശനതീതമായ സമർപ്പണത്തോടും വിശ്വാസത്തോടും കൂടി വിധേയപ്പെടുന്ന ശിശുതുല്യരായവർക്കുമേ ദൈവരാജ്യത്തിന്റെ സത്യങ്ങൾ ഉൾക്കൊള്ളുവാൻ സാധിക്കൂ എന്നും കാണിക്കുന്നതിനാണ്. ''ആകയാൽ സകല ദുഷ്ടതയും എല്ലാ ചതിവും വ്യാജഭാവവും അസൂയയും എല്ലാനുണയും നീക്കിക്കളഞ്ഞ് ഇപ്പോൾ ജനിച്ച ശിശുക്കളെപ്പോലെ രക്ഷയ്ക്കായി വളരുവാൻ വചനം എന്ന മായമില്ലാത്ത പാൽകുടിപ്പാൻ വാഞ്ഛിപ്പിൻ'' എന്ന് വി.പത്രോസ് ശ്ലീഹായും (1 പത്രോ. 2:1) ''നിങ്ങൾ തിരിഞ്ഞു ശിശുക്കളെപ്പോലെ ആയിവരുന്നില്ല എങ്കിൽ സ്വർഗ്ഗരാജ്യത്തിൽ കടക്കയില്ല'' എന്ന് യേശുക്രിസ്തുവും (വി.മത്താ. 18.3) പറയുന്നതിൽ നിന്നും യേശുക്രിസ്തുവുമായി വിനയാന്വിത വിശാസത്തിൽ ഉറ്റ വ്യക്തിബന്ധം പുലർത്തുന്നവർക്കു മാത്രമേ ദൈവിക രഹസ്യങ്ങൾ അനുഭവവേദ്യമാകൂ എന്ന് സ്പഷ്ടം. പ്രതിസ്പന്ദരഹിതമായ ഒരു ഹൃദയത്തിന് ദൈവിക രഹസ്യങ്ങൾ കേവലം മുഴക്കങ്ങൾ മാത്രമായിരിക്കുമെന്നു ചുരുക്കം.

**1. B. 2. വി.പൗലൂസ് ശ്ലീഹായുടെ വീക്ഷണം.**

സുവിശേഷങ്ങളിൽ മേൽക്കാണിച്ച മൂന്നുഭാഗങ്ങളിലും വെളിപാടു പുസ്തകത്തിൽ നാലു സന്ദർഭങ്ങളിലും (1.20, 10.7, 17.5, 17,7) ഒഴിച്ച് വി. പൗലോസിന്റെ ലേഖനങ്ങളിൽ 20 പ്രാവശ്യം മിസ്റ്റീരിയോൺ (രഹസ്യം) എന്ന പദം ഉപയോഗിച്ചിട്ടുണ്ട്. വി. പൗലോസ് 'രഹസ്യം' എന്നത് നാലുമാനങ്ങളിൽ കൂടി വിശദീകരിക്കുന്നു.

**a. നിത്യ വ്യാപ്തി**

ദൈവീക രഹസ്യത്തിന് ദൈവത്തിന്റെ രക്ഷാപദ്ധതിയുമായി ബന്ധമുണ്ട്. അത് ദൈവീക വെളിപ്പെടുത്തലിന്റെ അന്തസത്തയാണ്. ''ആയതിനാൽ സുവിശേഷത്തിന്റെ മർമ്മം (രഹസ്യം - മിസ്റ്റീരിയോൺ) പ്രാഗത്ഭ്യത്തോടെ അറിയിക്കുവാൻ എന്റെ വായ് തുറക്കുമ്പോൾ എനിക്ക് വചനം നൽകപ്പെടേണ്ടതിനും ഞാൻ സംസാരിക്കേണ്ടുംവണ്ണം അതിൽ പ്രാഗത്ഭ്യത്തോടെ സംസാരിക്കേണ്ടതിനും പ്രാർത്ഥിപ്പിൻ'' (എഫേ. 6.19) എന്ന് പൗലൂസ് ശ്ലീഹാ ആവശ്യപ്പെടുന്നു. ദൈവീക രഹസ്യങ്ങൾ അറിയുന്നതിനും അറിയിക്കുന്നതിനും ദൈവകൃപ ആവശ്യമാണെന്നും അതിന് മറ്റുള്ളവരുടെയും കൂടിയുള്ള കൂട്ടായ പ്രാർത്ഥന ആവശ്യമാണെന്നും അദ്ദേഹം വിശ്വസിച്ചു. ക്രിസ്തുതന്നെ ദൈവത്തിന്റെ മർമ്മം (രഹസ്യം Mystria) ആയിരിക്കയാൽ (കൊലോ. 2.2, 1 കൊരി.2.4) ക്രിസ്തുവിന്റെ നിത്യമായ ഉപദേശങ്ങളിൽ ഈ രഹസ്യം വെളിപ്പെട്ടു വരുന്നുവെന്നു വ്യക്തമാക്കുന്നു. ''സകല വിശുദ്ധന്മാരിലും ഏറ്റവും ചെറിയവനായ എനിക്ക് ജാതികളോട് ക്രിസ്തുവിന്റെ അപ്രമേയ ധനത്തെ

ക്കുറിച്ച് പ്രസംഗിപ്പാനും സകലവും സൃഷ്ടിച്ച ദൈവത്തിൽ അനാദികാലം മുതൽ മറഞ്ഞുകിടക്കുന്ന മർമ്മത്തിന്റെ വ്യവസ്ഥ (ദൈവിക പദ്ധതി) ഇന്നതെന്ന് എല്ലാവർക്കും പ്രകാശിപ്പിപ്പാനുമായി ഈ കൃപ നൽകിയിരിക്കുന്നു'' (എഫേ. 3.9) ഇതിൽ കൂടി ദൈവരഹസ്യത്തിന്റെ നിത്യവ്യാപ്തിയാണ് വി. പൗലോസ് അടിവരയിടുന്നത്. ''ദൈവം ലോകസൃഷ്ടിക്കു മുമ്പെ നമ്മുടെ തേജസ്സിനായി മുന്നിയമിച്ചതും മറഞ്ഞിരുന്നതുമായ ദൈവത്തിന്റെ ജ്ഞാനമത്രേ ഞങ്ങൾ മർമ്മമായി പ്രസ്താവിക്കുന്നു''. (1 കൊരി. 2.7) എന്ന് പൗലോസ് ശ്ലീഹാ സാക്ഷിക്കുന്നത് ദൈവത്തിന്റെ രഹസ്യങ്ങൾക്ക് ദൈവത്തിൽതന്നെ ആരംഭവും അസ്തിത്വവും ഉണ്ടെന്നു സമർത്ഥിക്കുന്നതിനു വേണ്ടിയാണ്. മനുഷ്യമനസ്സിലാക്കലിന് അതീതമായി മറഞ്ഞിരിക്കുന്ന ദൈവീക നിത്യസത്യം എന്നതാണ് മിസ്റ്റീരിയോൺ (രഹസ്യം) എന്ന പദത്തിൽകൂടി അദ്ദേഹം വിവക്ഷിക്കുന്നത്. ക്രിസ്തുവിൽ കൂടി വെളിപ്പെട്ട രഹസ്യം അറിയുവാൻകഴിഞ്ഞിരുന്നുവെങ്കിൽ ക്രിസ്തുവിനെ ക്രൂശിക്കുവാൻ യഹൂദന്മാർക്കു കഴികില്ലായിരുന്നുവെന്ന് പറയുന്നത് (1 കൊരി. 2.8) ക്രിസ്തുവിനോടുള്ള ബന്ധത്തിൽ സ്ഥിരപ്പെടുത്തപ്പെടുന്നവർക്കു മാത്രമേ ഈ ദൈവീക രഹസ്യത്തിന്റെ അനാദ്യന്ത സ്വഭാവം മനസ്സിലാകൂ എന്നതു സ്പഷ്ടമാക്കുന്നതിനുകൂടിയാണ്.

**b. ചരിത്രാവിഷ്ക്കരണം.**

അനാദിയായി നിലനിൽക്കുന്ന ദൈവത്തിന്റെ മർമ്മം (രഹസ്യം) ക്രിസ്തുവിൽക്കൂടെ ചരിത്രത്തിൽ വ്യക്തമായും സുസ്ഥിരമായും വെളിപ്പെടുന്നു. ''അവനിൽ (ക്രിസ്തുവിൽ) താൻ (ദൈവം) മുൻ നിർണ്ണയിച്ച തന്റെ (ദൈവത്തിന്റെ) പ്രസാദത്തിനു തക്കവണ്ണം തന്റെ (ദൈവത്തിന്റെ) ഹിതത്തിന്റെ മർമ്മം (രഹസ്യം) അവൻ (ക്രിസ്തു) നമ്മോടു അറിയിച്ചു''. (എഫേ. 1.9) ഈ രഹസ്യം ക്രിസ്തു വി. പൗലോസിനും വെളിപ്പെടുത്തുകയും ആ മർമ്മം പൗലോസ് യഹൂദന്മാരല്ലാത്തവർക്കും വെളിപ്പെടുത്തിക്കൊടുത്തു. (എഫേ. 3.3 - 7) ഇതാകുന്നു സുവിശേഷത്തിന്റെ ശുശ്രൂഷ - ദൈവിക രഹസ്യം വെളിപ്പെടുത്തിക്കൊടുക്കുക. അതായത് യഹൂദന്മാരല്ലാത്തവർക്കും ക്രിസ്തുവിൽ കൂട്ടവകാശികളും ഏകശരീരസ്ഥരുമായി സകല ലോകരുമൊപ്പം സാധിക്കുന്നു എന്ന സുവിശേഷ രഹസ്യം. ദൈവ രഹസ്യത്തിന്റെ ചരിത്രാവിഷ്ക്കാരം ക്രിസ്തുവിൽ എല്ലാ മനുഷ്യരും ഏകശരീരത്തിലെ (സഭയുടെ) അംഗങ്ങളായിത്തീരുന്ന കൂട്ടവകാശികളും ആണെന്നത് വി. പൗലോസ് ശ്ലീഹാ വ്യക്തമാക്കുന്നു. ഈ അവസ്ഥയെ വി. പൗലോസ് ''കാല സമ്പൂർണ്ണത''യെന്നും വിശേഷിപ്പിക്കുന്നു (കോലോ. 4:3) ഗലാ 4:4 ''എന്നാൽ കാലസമ്പൂർണ്ണത വന്നപ്പോൾ ദൈവം തന്റെ പുത്രനെ സ്ത്രീയിൽ നിന്നു ജനിച്ചവനായി ന്യായപ്രമാണത്തിൽ കീഴ് ജനിച്ചവനായി നിയോഗിച്ചത് അവൻ ന്യായപ്രമാണത്തിൽ കീഴുള്ളവരെ വിലയ്ക്കു വാങ്ങിട്ട് നാം പുത്രത്വം പ്രാപിക്കേണ്ടതിനുതന്നെ''. ക്രിസ്തുവിന്റെ മനുഷ്യാവതാരം മൂലം ദൈവിക രഹസ്യത്തിന്റെ ചരിത്രാവിഷ്ക്കാരം ദൈവിക പദ്ധതി പ്രകാരം നടക്കുന്നു. പുതിയ ജീവനും പുതിയ പ്രത്യാശയും സർവ്വജാതികൾക്കും മഹത്വീകിരണത്തിനായി ലഭ്യമാക്കുവാൻ ദൈവിക രഹസ്യത്തിന്റെ ചരിത്രാവിഷ്ക്കാരം ക്രിസ്തുവിൽ കൂടിയും അവന്റെ ശരീരമായ സഭയിൽ കൂടിയും യാഥാർത്ഥ്യമായി തീരുന്നു.

**c. ആത്മീയ വീക്ഷണം**

ദൈവരാജ്യം ഭൗതികമല്ലായെന്ന് ക്രിസ്തു സുവിശേഷങ്ങളിൽ സ്പഷ്ടമാക്കുന്നു. ഈ ആത്മീയ വീക്ഷണം വി. പൗലോസ് ശ്ലീഹായും നിലനിർത്തുന്നു. ക്രിസ്തുരഹസ്യം പ്രവാചകന്മാർക്കും അപ്പോസ്തോലന്മാർക്കും എന്ന പോലെ അന്യജാതികൾക്കും ക്രിസ്തുവിലെ കൂട്ടവകാശികൾ എന്ന പോലെ വെളിപ്പെട്ടിരിക്കുന്നത്. ആത്മീയ തലത്തിലാണ് (എഫേ. 3:5). പരിശുദ്ധാത്മാവിൽക്കൂടി മാത്രമെ ഈ ദൈവിക രഹസ്യങ്ങളെ സ്വാംശീകരിക്കുവാൻ മനുഷ്യനും സാധിക്കൂ. ബുദ്ധിപരമായ അഭ്യാസം കൊണ്ട് ദൈവിക രഹസ്യങ്ങൾ അറിയുവാൻ സാധിക്കയില്ലെന്നും പരിശുദ്ധാത്മാനിയോഗവും സംസർഗ്ഗവും അതിന് അത്യന്താപേക്ഷിതം ആകുന്നുവെന്നും ചുരുക്കം (1 കൊരി. 13:2, 14:2). ഭാര്യാഭർത്തൃബന്ധവും ഒരു വലിയ രഹസ്യമാണെന്നും അതും പരിശുദ്ധാത്മാവിൽ മാത്രമേ മനസ്സിലാക്കുവാൻ സാധിക്കൂ എന്ന് വി. പൗലോസ് സാക്ഷിക്കുന്നു. (എഫേ. 5:32) ആത്മാവിന്റെ വരങ്ങളിൽ അതിശ്രേഷ്ഠമായ സ്നേഹത്തിന്റെ അനുപമമായ യോജിപ്പ് ഭാര്യാഭർത്തൃ- ബന്ധത്തിൽ ഉണ്ടാവുന്ന വലിയ ഒരു ദൈവിക രഹസ്യമാണ്. ഇരുവരും ഒരു ശരീരമാകുന്ന ആത്മാവിലെ സ്നേഹ ഐക്യം. സഭയും ക്രിസ്തുവും തമ്മിലുള്ള ബന്ധം ദൈവിക രഹസ്യമാകുന്നതുപോലെ തന്നെ.

**d. ആത്യന്തിക ഫലം**

ദൈവത്തിന്റെ രഹസ്യം ക്രിസ്തുവിൽകൂടി വെളിപ്പെടുകയും സഭയിൽക്കൂടെ തുടങ്ങുകയും ചെയ്യുന്നുവെങ്കിലും അതിന്റെ ആകമാന ആവിഷ്ക്കരണം ക്രിസ്തുവിന്റെ രണ്ടാമത്തെ വരവിൽ മാത്രമെ നമുക്ക് അനുഭവേദ്യമാകുകയുള്ളു. (വെളി. 10:6 - 7) ''ഇപ്പോൾ നാം കണ്ണാടിയിൽ കടമൊഴിയായി കാണുന്നു; അപ്പോൾ മുഖാമുഖമായി കാണും; ഇപ്പോൾ ഞാൻ അംശമായി അറിയുന്നു; അപ്പോൾ ഞാൻ അറിയപ്പെട്ടതുപോലെ തന്നെ അറിയും''. (1 കൊരി. 13:12) ''നാം മണ്ണുകൊണ്ടുള്ളവന്റെ പ്രതിമ ധരിച്ചതുപോലെ സ്വർഗ്ഗീയന്റെ പ്രതിമയും ധരിക്കും;...... ഈ ദ്രവത്വമുള്ളത് അദ്രവത്വത്തെയും ഈ മർത്യമായത് അമർത്യത്വത്തെയും ധരിക്കുമ്പോൾ മരണം നീങ്ങി ജയം വന്നിരിക്കുന്നു'' (ഹോശ. 13:14) എന്ന് എഴുതിയ വചനം നിവൃത്തിയാകും (1 കൊരി.15:49,54) ദൈവിക രഹസ്യം അത്യന്തികഫലം നമുക്കു നൽകുന്നത് നമ്മുടെ ബലഹീനമായ ശരീരം ക്രിസ്തുവിന്റെ മഹത്വമുള്ള ശരീരത്തോടു അനുരൂപമായി രൂപാന്തരപ്പെടുമ്പോൾ ആകുന്നു. (ഫിലി. 3:21)

*തുടരും....*





ഫാ. ഡോ. ജോൺസ് എബ്രഹാം കോനാട്ട്

# വെള്ളത്താലും ആത്മാവിനാലും

“ആമ്മീൻ ആമ്മീൻ ഞാൻ നിന്നോടു പറയുന്നു വെള്ളത്താലും ആത്മാവിനാലും ജനിച്ചില്ല എങ്കിൽ ദൈവരാജ്യത്തിൽ കടപ്പാൻ ആർക്കും കഴിയുകയില്ല'' (വി. യോഹ. 3:5) കർത്താവായ യേശുക്രിസ്തുവിന് രഹസ്യമായി ശിഷ്യപ്പെടാൻ മുതിർന്ന യഹൂദപ്രമാണിയായിരുന്ന നീക്കോദിമോസിനോട് യേശു പറഞ്ഞ ഈ വചനങ്ങളാണ് ക്രിസ്തീയ മാമോദീസയുടെ അടിസ്ഥാനമായി തീർന്നത്. വെള്ളത്താലുള്ള മാമോദീസയ്ക്ക് പ്രാരംഭം കുറിച്ചത് ക്രിസ്തീയസഭയല്ല. ക്രിസ്തുവിനു വളരെക്കാലം മുൻപു തന്നെ അന്യജാതിക്കാരെ യഹൂദ മതത്തിലേക്ക് സ്വീകരിച്ചിരുന്നത് ഒരു ജല സ്നാനം മുഖാന്തിരമാണ്. യൂഹാനോൻ മാംദാന അംഗമായിരുന്ന കൂമ്രാൻ സന്യാസ സമൂഹവും തങ്ങളുടെ കൂട്ടായ്മയിലേക്ക് ആളുകളെ സ്വീകരിച്ചിരുന്നത് മാമോദീസയിലൂടെയാണ്. എന്നാൽ മാമോദീസയിലൂടെ പരിശുദ്ധാത്മാവിനെ ലഭിക്കുന്നു എന്ന ആശയം ക്രിസ്തീയ മാമോദീസയുടെ പ്രത്യേകതയാണ്. യേശുക്രിസ്തു തന്നെയും തന്റെ പരസ്യ ശുശ്രൂഷ ആരംഭിക്കുന്നതിനു മുൻപ് യോർദാനിൽ മാമോദീസ ഏറ്റപ്പോൾ പരിശുദ്ധാത്മാവ് അവന്റെ മേൽ ആവസിച്ചു.

**കർത്താവ് മാമോദീസ ഏറ്റത് യോർദാനിലെയും ലോകം മുഴുവനിലെയും സകല ജലത്തെയും ശുദ്ധീകരിക്കുന്നതിനു വേണ്ടിയായിരുന്നു. അവന്റെ സ്നാനത്താൽ ജലത്തിലെ ഭീകരരൂപിയായ പിശാചിന്റെ തല തകർക്കുകയായിരുന്നു. തന്റെ പിന്നാലെ വരുന്ന സകലർക്കും ജലത്തിലുള്ള സ്നാനത്താൽ വിശുദ്ധി ലഭിക്കത്തക്കവണ്ണം ലോകത്തിലെ സകല ജലാശയങ്ങളെയും, നദികളെയും, സമുദ്രങ്ങളെയും ശുദ്ധീകരിക്കയാണ് അവൻ ചെയ്തത്.**

സകലത്തിന്റെയും നാഥനായ കർത്താവിന് ഒരു മാമോദീസയുടെ ആവശ്യമുണ്ടായിരുന്നോ? പാപം തൊട്ടു തീണ്ടാത്തവനായിരിക്കെ യോഹന്നാൻ നല്കിയിരുന്ന മാനസാന്തരസ്നാനം എന്തിന് കർത്താവ് സ്വീകരിച്ചു? പലരും ഉന്നയിക്കാറുള്ള ചോദ്യങ്ങളാണ് ഇവ. സുറിയാനി സഭാപിതാക്കന്മാർ അതിനു നല്കുന്ന പ്രധാന വിശദീകരണം ഇപ്രകാരമാണ്. കർത്താവ് മാമോദീസ ഏറ്റത് യോർദാനിലെയും ലോകം മുഴുവനിലെയും സകല ജലത്തെയും ശുദ്ധീകരിക്കുന്നതിനു വേണ്ടിയായിരുന്നു. അവന്റെ സ്നാനത്താൽ ജലത്തിലെ ഭീകരരൂപിയായ പിശാചിന്റെ തല

തകർക്കുയായിരുന്നു. തന്റെ പിന്നാലെ വരുന്ന സകലർക്കും ജലത്തിലുള്ള സ്നാനത്താൽ വിശുദ്ധി ലഭിക്കത്തക്കവണ്ണം ലോകത്തിലെ സകല ജലാശയങ്ങളെയും, നദികളെയും, സമുദ്രങ്ങളെയും ശുദ്ധീകരിക്കയാണ് അവൻ ചെയ്തത്. ഓരോ വിശ്വാസിയുടേയും മാമോദീസ കർത്താവിന്റെ മാമോദീസയിലുള്ള പങ്കാളിത്തമാണ്. മാമോദീസയിൽ യേശു ക്രിസ്തുവിന്റെ മേൽ പരിശുദ്ധാത്മാവ് ആവസിച്ചതുപോലെ തന്നെ ഓരോ വിശ്വാസിക്കും പരിശുദ്ധാത്മാവിന്റെ ദാനം ലഭിക്കുന്നു. ഈ ആശയങ്ങൾ നമ്മുടെ മാമോദീസ ക്രമത്തിലും, വി. ദനഹാ ശുശ്രൂഷയിലും കാണമെന്നുള്ളത് വളരെ ശ്രദ്ധേയമാണ്.

വി. മാമോദീസയിലെ സുപ്രധാന പ്രതീകമാണ് വെള്ളം. സകല മാലിന്യങ്ങളിൽ നിന്നുമുള്ള ശുദ്ധീകരണവും, കർത്താവിനോടൊപ്പം കബറടക്കപ്പെട്ട് പുനരുത്ഥാനം ചെയ്യുന്നതുമാണ് പ്രതീകാത്മകമായി വെള്ളം മുഖാന്തിരം ചിത്രീകരിക്കപ്പെടുന്നത്. അതോടൊപ്പം പിതാക്കന്മാർ വെള്ളത്തിന് മറ്റൊരു അർത്ഥം കൂടെ നല്കുന്നുണ്ട്. ആദ്യസൃഷ്ടിയുടെ ഉത്ഭവം വെള്ളത്തിൽ നിന്നായിരുന്നവല്ലൊ. ''ദൈവത്തിന്റെ ആത്മാവ് വെള്ളത്തിൻ മീതെ പരിവർത്തിച്ചുകൊണ്ടിരുന്നു. വെളിച്ചം ഉണ്ടാകട്ടെ എന്നു ദൈവം കല്പിച്ചു'' (ഉല്പത്തി 1:2–3) വെള്ളം നിറഞ്ഞ് പാഴായിരുന്ന ഭൂമിയുടെ മേൽ പരി. ആത്മാവ് പ്രവർത്തിച്ചപ്പോഴാണ് ആദ്യ സൃഷ്ടി രൂപം കൊണ്ടത്. അപ്പോൾ പുതുസൃഷ്ടിയുടെ ഉത്ഭവവും വെള്ളത്തിൽ നിന്നാവണം എന്ന ചിന്തയുടെ അടിസ്ഥാനത്തിലാണ് ക്രിസ്തീയ മാമോദീസയുടെ കർമ്മങ്ങൾ രൂപീകൃതമായത്. വെള്ളം ശുദ്ധീകരിച്ച്, പരിശുദ്ധാത്മാവിന്റെ ആവാസം അതിനു ലഭിച്ചു കഴിയുമ്പോൾ അതിൽ നിന്നും പുതിയ സൃഷ്ടി രൂപം കൊള്ളുന്നു.

വെള്ളം പോലെ തന്നെ മാറ്റൊരു അനിവാര്യ ഘടകമാണ് പരിശുദ്ധാത്മാവിന്റെ ദാനം. വി. മാമോദീസയിലുടെ ഓരോ വിശ്വാസിയും പരിശുദ്ധാത്മാവിന്റെ പൂർണ്ണത പ്രാപിക്കുന്നു എന്നത് സഭാ പിതാക്കന്മാരുടെ ഒരു അടിസ്ഥാന വിശ്വാസമായിരുന്നു. എന്നാൽ പരിശുദ്ധാത്മദാനത്തെ വി. മാമോദീസയിലെ ഏതെങ്കിലും ഒരു കർമ്മത്തോടു മാത്രം ബന്ധിപ്പിക്കുന്ന പതിവല്ല സുറിയാനി പിതാക്കന്മാർ വേദശാസ്ത്രത്തിൽ കാണുന്നത്. പുതിയ നിയമത്തിലെ വിവരണങ്ങളാൽ പരിശുദ്ധാത്മാവിന്റെ ദാനത്തെ പ്രതിനിധീകരിച്ചിരുന്നത് തലയിൽ കൈവച്ചുകൊണ്ടുള്ള പ്രാർത്ഥനയായിരുന്നു എന്നു പറയാമെങ്കിലും അത് വെള്ളത്തിൽ മുക്കുന്നതിനു മുൻപോ (അപ്പോ. പ്ര. 9. 17, 18), പിമ്പോ (അപ്പോ. പ്ര. 8. 12, 15–16; 19. 6), സൗകര്യാർത്ഥമാണ് നടത്തിയിരുന്നത്. കൈവയ്പ്പുകൂടാതെയും ആത്മാവിനെ പ്രാപിച്ച ശേഷം മാമോദീസ നൽകുന്ന സന്ദർഭവും കാണാം (അപ്പോ. പ്ര. 10. 44–48).

പുതിയ നിയമ കാലത്തിനു ശേഷം മാമോദീസയ്ക്കു മുൻപ് തൈലം കൊണ്ട് സ്നാനാർത്ഥിയെ അഭിഷേകം ചെയ്യുന്ന പതിവ് സുറിയാനി പാരമ്പര്യത്തിൽ നിലവിൽ വന്നു. ഈ പതിവിന്റെ പ്രാരംഭഘട്ടങ്ങളിൽ പരിശുദ്ധാത്മാവിന്റെ പ്രതീകമായിട്ടും, സാത്താനിൽ നിന്നുള്ള സംരക്ഷണത്തിന്റെ പ്രതീകമായിട്ടും എല്ലാം ഈ തൈലാഭിഷേകം വ്യാഖ്യാനിക്കപ്പെട്ടിരുന്നു. യേശു ക്രിസ്തു മാമോദീസ ക്രമങ്ങളിൽ മുങ്ങലിനോടൊപ്പം പരിശുദ്ധാത്മാവിനെ പ്രാപിക്കുന്നതായും ചിത്രീകരിക്കപ്പെട്ടിരുന്നു. 4–ാം നൂറ്റാണ്ടിന്റെ അവസാനം മാത്രമാണ് മുങ്ങലിനു ശേഷം വി. മൂറോൻ കൊണ്ട് സ്നാനാർത്ഥിയെ അഭിഷേകം ചെയ്യുന്ന പതിവ് സുറിയാനി പാരമ്പര്യത്തിൽ രൂപപ്പെട്ടത്. വേദവിപരീതികളിൽ നിന്ന് മാമോദീസ ഏറ്റവരെ സഭയിലേക്ക് സ്വീകരിക്കുന്ന സാഹചര്യത്തിൽ അവരെ വീണ്ടും മാമോദീസ മുക്കാതെ, അതിന്റെ ഒരു പൂർത്തീകരണമെന്ന നിലയിൽ ഒരു അഭിഷേകം മാത്രം നടത്തി അവരെ സ്വീകരിക്കുവാൻ സഭാ പിതാക്കന്മാർ തീരുമാനിച്ചു. മുങ്ങലിനു ശേഷം മൂറോൻ അഭിഷേകം നടത്തുവാൻ തുടങ്ങിയതിന്റെ മുഖ്യ പശ്ചാത്തലം ഇതായിരുന്നു. ആദ്യകാലങ്ങളിൽ മൂറോനഭിഷേകത്തിന്റെ പ്രതീകാത്മകമായ അർത്ഥം, മാമോദീസയ്ക്കു മുൻപു നടത്തിയിരുന്ന അഭിഷേകത്തിന്റെ അതേ അർത്ഥം തന്നെ ആയിരുന്നു. മുങ്ങലിനു മുൻപും പിൻപുമുള്ള അഭിഷേകത്തിന് ഉപയോഗിച്ചിരുന്ന തൈലവും 8–ാം നൂറ്റാണ്ടു വരെ ഒന്നു തന്നെയായിരുന്നു. അതിനുശേഷമാണ് വി. മൂറോൻ പ്രത്യേകമായി കൂദാശ ചെയ്യുന്ന പതിവും, അത് മുങ്ങലിനു ശേഷമുള്ള അഭിഷേകത്തിനു മാത്രം ഉപയോഗിക്കുന്ന പതിവും സുറിയാനി സഭയിൽ വ്യാപകമായത്. ക്രമേണ വി. മൂറോൻ പരി. ആത്മാവിന്റെ ദാനത്തോട് കൂടുതൽ ബന്ധപ്പെടുത്തി ചിന്തിക്കുവാനും തുടങ്ങി.

ഇന്നിപ്പോൾ പലപ്പോഴും വി. മൂറോൻ, പരിശുദ്ധാത്മ ദാനവുമായി അഭേദ്യമായി ബന്ധ

പ്പെടുത്തി നമ്മൾ ചിന്തിക്കാറുണ്ട്. മാമോദീസയും, മൂറോൻ അഭിഷേകവും രണ്ടു വ്യത്യസ്ത കൂദാശകളാണ് എന്നു പോലും പരാമർശിക്കപ്പെടാറുണ്ട്. എന്നാൽ പടിഞ്ഞാറൻ സുറിയാനി പാരമ്പര്യത്തിലെ മാമോദീസാക്രമവും, പിതാക്കന്മാരുടെ പഠിപ്പിക്കലുകളും പരിശോധിച്ചാൽ പരിശുദ്ധാത്മദാനത്തെ മൂറോനഭിഷേകവുമായി മാത്രം ബന്ധപ്പെടുത്തുവാൻ സാധിക്കയില്ല എന്നു മനസ്സിലാകും. വി. മൂറോൻ അഭിഷേകം നടത്തുമ്പോഴുള്ള പ്രാർത്ഥന തന്നെ അതിനു തെളിവാണ്. "മശിഹായുടെ പരിമളവാസനയും, സത്യവിശ്വാസത്തിന്റെ അടയാളവും മുദ്രയും, വി. ആത്മ നൽവരത്തിന്റെ പൂർത്തീകരണവുമായ വി. മൂറോൻ......" എന്നാണ് പ്രാർത്ഥനയിൽ കാണുന്നത്. അപ്പോൾ വി. മൂറോൻ മശിഹായെകൂടി പ്രതിനിധാനം ചെയ്യുന്നു. വി. മൂറോൻ കൂദാശയിലും ഈ ആശയം വ്യക്തമാണ്. പ്രത്യേകം തയ്യാറാക്കിയ തൈലവും, ബൽസാം എന്ന സുഗന്ധ വർഗ്ഗവും കൂദാശവേളയിൽ കൂട്ടിച്ചേർക്കുന്നത്, യേശുക്രിസ്തുവിൽ ദൈവത്വവും മനുഷ്യത്വവും കൂടിച്ചേർന്നതിന് അനുരൂപമായിട്ടാണ്. മാമോദീസ വെള്ളം ശുദ്ധീകരിക്കുമ്പോൾ പരിശുദ്ധാത്മാവ് വെള്ളത്തിന്മേൽ പരിവർത്തിച്ചിരുന്നു എന്നതിന്റെ പ്രതീകമായി മൂറോൻ വെള്ളത്തിന്മേൽ ഒഴിക്കുന്നു എങ്കിലും, പരിശുദ്ധാത്മാവിനെ ആഹ്വാനം ചെയ്തു പട്ടക്കാരൻ വെള്ളത്തിന്മേൽ കൈ ആവസിച്ച് പ്രാർത്ഥിക്കുന്നതിലും കൂടിയാണ് പരിശുദ്ധാത്മാവിന്റെ പ്രവർത്തനം പൂർണ്ണമാകുന്നത്. പരിശുദ്ധാത്മാവു പ്രവർത്തിച്ചു കൊണ്ടിരിക്കുന്ന വെള്ളത്തിൽ മുങ്ങുന്ന ആൾക്ക് അതിൽ നിന്നു തന്നെ ആത്മാവിന്റെ അനുഗ്രഹങ്ങൾ ലഭിക്കുന്നില്ലേ? സുറിയാനി പിതാക്കന്മാരുടെ ലിഖിതങ്ങൾ അനുസരിച്ച് മാമോദീസയുടെ വിവിധ ഘട്ടങ്ങളിലും ആത്മാവിന്റെ കൃപ ലഭിക്കുന്നുണ്ട്.

വി. മാമോദീസയിലെ വിവിധ കർമ്മങ്ങൾ വിവിധ ദാനങ്ങളെ പ്രദാനം ചെയ്യുന്നു എന്നല്ലാതെ വെള്ളത്തിലുള്ള സ്നാനം പാപങ്ങളിൽ നിന്നുള്ള ശുദ്ധീകരണം മാത്രവും, മൂറോൻ അഭിഷേകം ആത്മാവിന്റെ നൽവരങ്ങൾ മാത്രവും പ്രദാനം ചെയ്യുന്നു എന്നു ചിന്തിക്കാനാവില്ല. വിവിധ കർമ്മങ്ങൾ അടങ്ങിയ വി. മാമോദീസ പൂർത്തീകരിക്കപ്പെടുമ്പോൾ സ്നാനം ഏല്ക്കുന്ന ആൾ വെള്ളത്താലും ആത്മാവിനാലും വീണ്ടും ജനിച്ച് പുതിയ സൃഷ്ടി ആയിത്തീരുന്നു എന്നു മാത്രമേ കരുതാനാവു. വി. കുർബ്ബാന അനുഭവവും മാമോദീസയുടെ അഭേദ്യഘടകമാണ്. അതും മറ്റൊരവസരത്തിലേക്ക് മാറ്റി വയ്ക്കുന്നത് ഒരിക്കലും അനുയോജ്യമല്ല. നിത്യജീവന്റെ ഉറപ്പായ കർത്താവിന്റെ ശരീരരക്തങ്ങൾ പുതിയസൃഷ്ടിയായിത്തീർന്ന വിശ്വാസിക്ക് ഉടൻ തന്നെ നല്കുന്നതാണ് സഭയുടെ പാരമ്പര്യം. സൗകര്യാർത്ഥം അത് മാറ്റിവയ്ക്കുന്നത് ഒരിക്കലും ഉചിതമല്ല.

*(തുടരും.....)*



**ഫാ. വർഗീസ് പി. വർഗീസ്**

## സുറിയാനി ഭാഷ പരിചയം

| | | |
|---|---|---|
| ബ്രീക് സഫ്റൊ | = | Good Morning |
| ബ്രീക് റംശൊ | = | Good Evening |
| ബ്രീക് ലില്യൊ | = | Good Night |
| തൗദി | = | Thanks |
| തൗദി ലോക് | = | Thank you |
| അയ്ഖാനൊ ഈസായ്ഖ് | = | How are you |
| തോബ് വ്ശാഫീർ/ഹ്ലീമൊ | = | Fine |

(സുറിയാനിക്കാർ അഭിവാദനം ചെയ്യാൻ സാധാരണ ഉപയോഗിക്കുന്നത് - ശ്ലോമോ വ്ശൈനോ എന്നാണ്)



Fr. Dr. K. M. George

# GPS
# A Lenten Meditation:

A Lenten Meditation on GPS as a Modern Metaphor for God's Providence

Global Positioning System, commonly shortened to GPS, is an amazing invention. It has become an indispensable tool for navigation for all drivers in technologically advanced countries. Younger generation of drivers in the US, for example, who are so used to it might wonder how in the world people had been driving before the GPS age!

A reliable guide, it never screams at you even if you commit an error. It is ever polite, gentle, honest and patient.

While you drive, a digital device with the size of a small mobile phone in your car continuously displays your route on its touch-screen, locates your position and shows you the way at every point until you reach the final destination. You need only to tell the device in advance where you want to go.

In addition to the visible display, a gentle human voice tells you clearly where to turn left or right or go straight ahead, when to expect the turn and so on. It calculates your travel distance and arrival time. You can travel thousands of miles through territories totally unknown to you with its guidance. It normally takes the best route possible, and never plays tricks like violating one-way rule or taking risky short cuts.

A reliable guide, it never screams at you even if you commit an error. It is ever polite, gentle, honest and patient.

Some ten years ago when I first encountered this system I was struck by its spiritual connotations. It seemed to resemble some of the prominent aspects of God's character and of divine providence as taught to us by Jesus and his Apostles. Although some religiously inclined people tend to condemn a lot of new technology as anti-spiritual, here is a technological invention, it seemed to me, that displays metaphorically the character of a compassionate God.

We know that GPS works with the help of radio signals travelling approximately at the speed of light (300,000 km/second) from satellites that are orbiting the earth about 20,000 km above us at the speed of some 14,000 km/hour. The GPS needs at least 3 satellites to determine our position on earth at any given time. The receiver in our car receives the radio signals from the satellites that are considered to form three imaginary spheres that intersect on the globe of the earth. The receiver in the car is at the point of intersection. So the car is being continually located or 'seen by the eyes' of three satellites. Thus we know where we are and where we are going.

An electronic device working with the satellites, GPS is very useful, though as with any machine, we need to exercise our common sense along with the device as we navigate. With all its present limitations let me take the GPS as a metaphor for God's guidance in our life's spiritual journey:

1. GPS raises some of the fundamental questions philosophers and sages have always been asking, for example,

- Where do I come from? Where am I now? Where am I going to?
- What is the right path I should take to reach my final destination?
- What should I do in case I have deviated from the right direction?
- How far is the destination and how long does it take to arrive?

The GPS answers these questions very clearly, of course, at the geophysical level. But these are the questions we need continually to raise at the spiritual and philosophical levels in order to find meaning and orientation in our life.

2. GPS is always compassionate and patient. Even if you take a deliberately wrong direction, disobeying what the GPS tells you, it never screams at you. It would be silent for a few moments and would gently say, 'Re-calculating' . Then it tells you the right path from your wrong location. Some old GPSs included the instruction: "Execute a legal U turn at the first opportunity". Of course, here you need to respond to the prompting of the machine if you genuinely desire to reach your original destination. You can refuse it, turn off the device and go on your own way. Still, if the device is kept open it will continue to prompt you to change your route wherever you go. This is what repentance means in spiritual terms. You need to respond to the promptings of the Spirit who respects your freedom. If you repent it can sometimes mean a total conversion or turning around –a U turn- (metanoia) in biblical terms.

3. GPS can be silently sad too! Can a machine ever be sad? Probably yes, if we develop adequately the mind-machine interface under research now! St Paul reminds us about grieving God's Spirit ("do not grieve the Holy Spirit of God"- Eph. 4:30). The Holy Spirit suggests to us the right path from within us. The Spirit does not dictate but gently whispers the direction to us. However the Spirit never forces you. Your freedom is important. If you take the wrong step the Spirit may remain sadly silent for some time. God's Spirit can sob, sigh and groan out of love for us (Rom.8:26).

According to the great teachers of the Church like the Cappadocian Fathers, this is God's own character. God fully respects human freedom, and does not impose any yoke of authority on us. God is portrayed as a loving father in Jesus' parable of the prodigal son. The benign father puts all resources at your disposition and gives you full freedom. He is deeply saddened if you misuse it and squander

the resources. He is not keen to punish or banish you, in spite of the advice of the other son at home who is formally faithful to the father and very worldly wise too. Instead the father is ever on the compassionate look out for you, the wanderer out in the world. Like the 'three-eyed' satellite regard focused on you, the Triune God follows all your random movements, and locates you every moment of your life. Even when you think you are completely uprooted and gone out of range, God knows where you are. But this monitoring is not impersonal and machine-like. It is more like the eyes of a loving mother who watches the unpredictable movements of her toddler child, ever willing to save her from danger and restore her to the right course of life.

4. GPS knows best: Given all correct parameters the GPS can take you to the final destination even when you legitimately doubt the wisdom of some of the ways suggested to you. It might take a long time to understand the meaning of what is happening to you now. As a spiritually mature friend of mine, reflecting on the meaning of all that is happening in her life 'by surprise' and 'by accident' wrote to me recently: "Not all of these are visible immediately. Sometimes we have to wait and see this in retrospect." I would say rather, we need to wait for centuries, of course, long after we are dead and gone, to understand the meaning of the present happenings and the sequence of events in our life!

5. GPS accepts us as we are. The way in which the GPS leads us to the right course beginning with the very wrong location we have chosen appeals to me a lot. After joining the Seminary I was struggling for years with the deep despondent doubt if my life's choice was the right one. It was a very painful, undisclosed struggle. Once I shared this with my mentor and spiritual father metropolitan Paulos Mar Gregorios. He said to me that God could always transform my wrong decision into the right one. God could write straight on crooked lines. This struck a chord deep within me. In the very state of your despondency and deviation, God opens a path of light for you. Later again, I committed several major blunders in my decision-making process. But again one has to wait in all humility and see how God takes you to the final destination against all odds, even if you make a faux pas. St. Paul's words have been a great assurance for many who are genuinely puzzled about all that happens to them: "And we know that in all things God works for the good of those who love him, who have been called according to his purpose" (Rom. 8:28).

6. GPS, however, is uncertain about future: If an accident or a heavy traffic block occurs on your way the original prediction of the GPS will go wrong, and uncertainty will prevail. In the course of one's life this is quite possible. The end or destination of our life cannot then be calculated biophysically or quantitatively as with the GPS. The final destination or end (eschaton in theological jargon!) is to be qualitatively perceived as the "kingdom of God in our midst', the ever abiding reality of God's presence within us. To reach is to be. To arrive at is to derive meaning from the present. Living out every moment in love's sharing and in the joy of inner peace generates meaning. One can then realize the eschatological destination without necessarily measuring out or traversing a biophysical distance and time.

GPS, after all, is a human-made gadget. It can go wrong if not correctly programmed. We do not put our absolute trust on it however useful it may be. We have taken it as an interesting analogy or metaphor for God's providential c are for us. One may also, therefore, interpret the acronym GPS as God's Protective/ Providential System.

✠



# കണ്ടനാട് ഭദ്രാസന ചരിത്രം



ഫാ. ഡോ. ഒ.പി. വർഗീസ്

ഭാരതത്തിലെ മലങ്കര സഭയ്ക്ക് തുടക്കം കുറിക്കുന്നത് കർത്തൃശിഷ്യൻ മാർത്തോമ്മ ശ്ലീഹയാണല്ലോ. ഈ സഭ വേരുന്നി വളർന്നത് വടക്ക് കോഴിക്കോട് സാമൂതിരിമാരുടെ രാജ്യത്തും നടുക്ക് കൊച്ചി രാജ്യത്തും തെക്ക് തിരുവിതാംകൂർ രാജ്യത്തും ആയിട്ടാണ്. ആദ്യ നൂറ്റാണ്ടുകളിൽ കൊച്ചി രാജ്യത്തും തിരുവിതാംകൂർ രാജ്യത്തുമാണ് മലങ്കര സഭാ വിശ്വാസികൾ കൂട്ടത്തോടെ വളർന്നു പന്തലിച്ചത്. അതിൽ തന്നെ തിരുവിതാംകൂറിൽ ആണ് ഏറ്റവും കൂടുതൽ വിശ്വാസികൾ ഉണ്ടായിരുന്നത്.

അതായത് ക്നായി തൊമ്മൻ കുടിയേറ്റം, കിഴക്കൻ സുറിയാനിക്കാർ (നെസ്തോറിയൻ) പടിഞ്ഞാറൻ സുറിയാനിക്കാർ (അന്ത്യോഖ്യൻ), പോർച്ചുഗീസുകാർ, ഇംഗ്ലീഷുകാർ, ഡച്ചുകാർ തുടങ്ങിയവരുടെ സഹവാസം ഏകമായിരുന്ന മലങ്കര ഓർത്തഡോക്സ് സഭയെ അനേക ഖണ്ഡങ്ങളായി ഭാഗിച്ചു. അതാണ് ഇന്ന് ഇവിടെ കാണുന്ന വിവിധ സഭകളും കൂട്ടായ്മകളും. അതായത് ക്നാനായ സുറിയാനി സഭ, ക്നാനായ കത്തോലിക്ക സഭ, കൽദായ സുറിയാനി സഭ, അന്ത്യോഖ്യ സുറിയാനിസഭ, സുറിയാനി കത്തോലിക്ക സഭ, മലങ്കര മർത്തോമ സഭ, ദക്ഷിണേന്ത്യൻ സഭ, മറ്റ് പ്രോട്ടസ്റ്റന്റ് സെക്റ്റേറിയൻ വിഭാഗങ്ങൾ. ഇതെല്ലാം അതിപുരാതന മലങ്കര ഓർത്തോഡോക്സ് സഭയിൽ നിന്ന് പിരിഞ്ഞിട്ടുള്ളതോ അടർത്തി എടുക്കപ്പെട്ടതോ ആണ്.

**മലങ്കരസഭയ്ക്ക് തനതായ ഭാരതീയ പാരമ്പര്യം ഉണ്ടായിരുന്നു. ഭാരതത്തിൽ കാലാകാലങ്ങളിൽ വന്ന വിദേശാധിപത്യങ്ങൾ ഈ സഭയിലും തർക്കങ്ങളും കലഹങ്ങളും പിരിച്ചിലുകളും ഉണ്ടാക്കി അതെല്ലാം ഒരു പരിധിവരെ നഷ്ടപ്പെടാൻ കാരണമായി.**

മുമ്പ് പറഞ്ഞ പടിഞ്ഞാറൻ സുറിയാനി (അന്ത്യോഖ്യൻ) മലങ്കര സഭയുമായി ബന്ധപ്പെട്ടിരുന്നപ്പോൾ 1876-ൽ അന്ത്യോഖ്യ പാത്രിയർക്കീസ് ഇഗ്നാത്തിയോസ് പത്രോസ് തൃതിയൻ മലങ്കരയിൽ വരുകയും മലങ്കര സുറിയാനി സഭ സ്ഥാപകൻ പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസിയോസിനെ മലങ്കര മെത്രാപ്പോലീത്ത സ്ഥാനത്തുനിന്നു മുടക്കി മാറ്റി നിർത്തി. അവർ പുറത്ത് പോയതാണ് മലങ്കര മാർത്തോമ സുറിയാനി സഭ. മലങ്കര ഓർത്തഡോക്സ് സഭയെ പാത്രിയർക്കീസ്, തന്റെ സഭയുടെ (സുറിയാനി ഓർത്തഡോക്സ് സഭ) ഭാഗമാക്കാൻ ശ്രമിച്ചതിന്റെ ആദ്യപടിയായിരുന്നു; മലങ്കര മെത്രാപ്പോലീത്തയുടെ ഏകനായകത്വത്തിൽ ഇരുന്ന മലങ്കര സഭയെ ഏഴ് ഭദ്രാസനങ്ങൾ ആയിതിരിച്ച് മറ്റ് ആറ് മേല്പട്ടക്കാരെ കൂടി വാഴിച്ചത്.

1876-ൽ പാത്രിയർക്കീസ് മലങ്കരയിൽ വന്നപ്പോൾ വിശ്വാസികൾ എണ്ണത്തിൽ കുറവായിരുന്നത് കോഴിക്കോട് സാമൂതിരിമാരുടെ രാജ്യത്തിലും കൊച്ചി രാജ്യത്തിലും ആയിരുന്നു. ഈ രണ്ട് രാജ്യത്തിനും കൂടി കൊച്ചി ഭദ്രാസനം രൂപീകരിച്ചു. വിശ്വാസികൾ കൂടുതൽ ഉണ്ടായിരുന്നത് തെക്ക് കന്യാകുമാരി മുതൽ വടക്ക് അങ്കമാലി വരെ വിസ്തൃതിയുണ്ടായിരുന്ന തിരുവിതാംകൂർ രാജ്യത്തായിരുന്നു. അന്നു തിരുവിതാംകൂർ 5 ജില്ലകളായി തിരിച്ചിരുന്നു. തിരുവനന്തപുരം, കൊല്ലം, ആലപ്പുഴ, കോട്ടയം, ദേവികുളം. അതിൽ ഏറ്റവും കൂടുതൽ വിശ്വാസികൾ പാർത്തിരുന്നത് വടക്ക് കോട്ടയം ജില്ലയിൽ ആയിരുന്നു. അതുകൊണ്ടാണ് ആ ജില്ലയിൽ അങ്കമാലി, കണ്ടനാട്, കോട്ടയം

എന്നപേരിൽ 3 ഭദ്രാസനങ്ങൾ നിലവിൽ വന്നത്. ആലപ്പുഴ ജില്ലയിൽ നിരണം ഭദ്രാസനം നിലവിൽ വന്നു. ആലപ്പുഴ ജില്ലയുടെ കിഴക്കൻ ഭാഗവും കൊല്ലം ജില്ലയുടെ വടക്കൻ ഭാഗവും ചേർന്ന് തുമ്പമൺ ഭദ്രാസനം നിലവിൽ വന്നു. കൊല്ലം, തിരുവനന്തപുരം ജില്ലകൾ ചേർന്ന് കൊല്ലം ഭദ്രാസനം നിലവിൽ വന്നു. ദേവികുളം ജില്ല രാജ്യത്തിന്റെ തേയില, കുരുമുളക്, ഏലം തുടങ്ങിയ സുഗന്ധവ്യഞ്ജന കൃഷിയിടമായിരുന്നു. ചുരുക്കിപറഞ്ഞാൽ1876-ൽ മലങ്കര സഭയിൽ 7 ഭദ്രാസനങ്ങൾ നിലവിൽ വന്നു.

1) കൊച്ചി 2) അങ്കമാലി
3) കണ്ടനാട് 4) കോട്ടയം 5) നിരണം
6) തുമ്പമൺ 7) കൊല്ലം.

**കണ്ടനാട് ഭദ്രാസനം**

തിരുവിതാംകൂർ രാജ്യത്തിലെ കോട്ടയം ജില്ലയുടെ ഏതാണ്ട് മദ്ധ്യഭാഗത്തായിട്ടാണ് കണ്ടനാട് ഭദ്രാസനം സ്ഥിതിചെയ്യുന്നത്. 1876-ൽ ഭദ്രാസനം തിരിച്ചെങ്കിലും മെത്രാപ്പോലീത്തായും പള്ളികളും മറ്റുമായി ഭദ്രാസനം അതിരും എലുകയുമായി നിലവിൽ വരുന്നത് 1877-ൽ ആണ്. കണ്ടനാട്, കണ്യാട്ടുനിരപ്പ്, പുത്തൻകുരിശ്, കുറിഞ്ഞി, നീറാംമുകൾ, കോലഞ്ചേരി, കോട്ടൂർ, കടമറ്റം, രാമമംഗലം, കിഴുമുറി, മാമ്മലശ്ശേരി, പാമ്പാക്കുട വലിയപള്ളി, പാമ്പാക്കുട ചെറിയപള്ളി, ഓണക്കൂർ, പിറവം, നെച്ചൂർ, വടയാംപറമ്പ്, കാരാമേൽകുന്നേൽ, ചെമ്മഞ്ചി പള്ളി, ചെമ്പ്, തെക്കൻ പറവൂർ, മണകുന്നം, മുളക്കുളം വലിയപള്ളി, പറേൽപ്പള്ളി, മുളക്കുളം കർമ്മേൽകുന്ന്, പാലക്കുഴ, മണ്ണത്തൂർ, പെരിയാമ്പ്ര എന്നീ പ്രദേശങ്ങളിലെ പള്ളികളും സ്ഥാപനങ്ങളും ഉൾക്കൊള്ളുന്നതാണ് കണ്ടനാട് ഭദ്രാസനം. ഇവിടെനിന്നെല്ലാം വേർപിരിഞ്ഞിട്ടുള്ള പള്ളികളും കൂടി ഉൾപ്പെട്ടതാണ് ഇന്നത്തെ വിസ്തൃതമായ കണ്ടനാട് ഭദ്രാസനം.

(തുടരും....)



# സമീക്ഷ



സഖേർ

അടുത്തിടെ കണ്ടുമുട്ടാനിടയായ ചില വരികൾ ഇവിടെ ചേർക്കുന്നു. എം. എൻ വിജയൻമാഷിന്റെ പ്രഭാഷണത്തിലേതാണ്.

"കാലാവസ്ഥയോട് ഓരോ ശരീരവും ഓരോതരത്തിൽ പ്രതികരിക്കുന്നതുപോലെ, വസന്തകാലത്ത് ഹൃദയം നിറയെ ആഹ്ലാദം നിറയുന്നു എന്നു വർണ്ണിക്കുന്ന കവികളും വസന്തകാലത്ത് വായുവിൽ പൂമ്പൊടിയുള്ളതു കൊണ്ട് അത് നിരന്തരമായി തുമ്മാൻ ഇടയാക്കുന്നു എന്നു പറയുന്ന ആളുകളും ഉണ്ട്. കാലാവസ്ഥയെ ശരീരം നേരിടുന്നതുപോലെ ചരിത്രത്തിലെ കാലാവസ്ഥയെ വ്യക്തികൾ നേരിടുന്ന രീതിക്കും വ്യത്യാസമുണ്ടാകാം. ഒരേ കാലാവസ്ഥയെ ഇടപ്പള്ളി മൗനം കൊണ്ടും ചങ്ങമ്പുഴ വാചാലത കൊണ്ടുമാണ് നേരിട്ടത്.ഇത് ചരിത്രത്തോടുള്ള, സമൂഹത്തോടുള്ള, സംഭവങ്ങളോടുള്ള വ്യക്തിയുടെ പ്രതികരണങ്ങളുടെ സവിശേഷതയാണ്."

സത്യത്തിൽ ഈ വരികൾ ശ്രദ്ധയുണർത്തിയത് നമ്മുടെ കാലാവസ്ഥയിലേയ്ക്കാണ്. പ്രതികരണങ്ങൾക്ക് യാതൊരു കുറവും നമ്മുടെ കാലത്തിനുമില്ല. കാലത്തിന്റെ അവസ്ഥയും അതിനോട് അനുനിമിഷമുണ്ടാകുന്ന പ്രതികരണങ്ങളും നമ്മുടെ ചാനലുകൾ അണുവിടപോകാതെ ഒപ്പിയെടുത്ത് നമ്മെ കാട്ടുന്നുമുണ്ട്. ഓരോ വ്യക്തിയുടെയും 'ആന്തരികക്രമസമാധാന' നിലയ്ക്ക് അനുസൃതമായിട്ടാണ് പ്രതികരണങ്ങൾ രൂപപ്പെടുന്നത്. അങ്ങനെ വരുമ്പോൾ 'വ്യക്തിത്വം' പരമ പ്രധാനമായ ഒന്നാകുന്നു. വ്യക്തമായതിനെയാണ് വ്യക്തി എന്ന് ഭാഷാ ശാസ്ത്രം പറയുന്നു. നല്ല 'ക്ലാരിറ്റി'യുണ്ടാവണമത്രെ! അല്ലെങ്കിൽ 'ട്രാൻസ്പെരന്റ്' ആയിരിക്കണം പോലും! ശ്രേഷ്ഠഭാഷയെ മറന്നിട്ടല്ല, നിന്റെ വായനാസുഖത്തിന് വേണ്ടി വ്യക്തതയ്ക്കും സുതാര്യതയ്ക്കും പകരം വച്ചെന്നേയുള്ളു; ഇഷ്ടമുണ്ടായിട്ടല്ല!

ഇവിടെ ഉന്നയിക്കപ്പെടുന്ന ചോദ്യം, ഈ കാലത്തിന്റെ അവസ്ഥയോട് 'ക്രൈസ്തവവ്യക്തിത്വം' ഉയർത്തുന്ന പ്രതികരണം എന്താണ്? എന്താവണം? എന്നുള്ളതാണ്. അതിൽ വൈയക്തികമായും സാമുദായികമായും ഭേദമുണ്ടാവില്ല. നന്മയും പൂർണ്ണ പ്രസാദവുമുള്ള ദൈവഹിതം ഇന്നതെന്ന് തിരിച്ചറിഞ്ഞ് മനസ്സ് പുതുക്കാനും ചിന്തകളെ നവീകരിക്കാനുമാവാതെ 'ലോകാനുരൂപികളാവാൻ' വല്ലാതെ തത്രപ്പെടുന്നുണ്ട് ഇപ്പോൾ നമ്മൾ ! അതിലിവിടെ വൈദിക - അവൈദിക വ്യത്യാസമില്ല. സുഭാഷ്ചന്ദ്രൻ പറഞ്ഞമാതിരി 'അഭയപ്പെടാൻ ഒരാദർശവും പ്രത്യയശാസ്ത്രവുമൊന്നും കാണുന്നില്ല. ഇണയായോ തുണയായോ ഗുരുവായോ അന്തസുള്ള ഒരാത്മാവിനെപ്പോലും ലഭിക്കാത്ത ഒരുകാലം' തന്നെയാണ്. സത്യത്തിൽ മാതൃകകളില്ലാഞ്ഞിട്ടല്ല. എത്രയോ ബദൽ ജിവിതങ്ങൾ നമ്മുടെ പരിസരങ്ങളിൽ തന്നെയുണ്ട്. ഒരു പക്ഷേ അവയൊന്നും ചാനലുകളിലെ ബ്രേക്കിംഗ് ന്യൂസുകളാവാതെ കേവലം കൗതുകവാർത്തകളായി ചുരുങ്ങുന്നത് കൊണ്ടാവും. ശരിക്കും, 'തെറ്റായ മാതൃക'കളെ ഇത്രമേൽ കൊട്ടിഘോഷിക്കുന്നത് ഒരു തലമുറയോട് ചെയ്യുന്ന അപരാധമാണ്. ആഴമുള്ള ജീവിതങ്ങളെ പരിചയപ്പെടാനാവാതെ പോകുന്നത് നമ്മുടെ കുട്ടികളുടെ തെറ്റല്ല. അവരെങ്ങനെയാണ് 'താന്താങ്ങളുടെ കാലാവസ്ഥകളിൽ സനാതനമായ ഒരു ' ആനന്ദത്തിന്റെ കാലാവസ്ഥ'യെ പുനഃസൃഷ്ടിച്ചത് എന്നന്വേഷിക്കേണ്ടതുണ്ട്.

ഒരിത്തിരി ഉപ്പ് പോലെ ലോകത്തെ ദൈവരാജ്യമൂല്യങ്ങളിലേയ്ക്ക് രുചിപ്പെടുത്തേണ്ട സഭ അതിന്റെ ദിശാബോധം ലൗകികമൂല്യ ബോധങ്ങൾക്ക് പണയപ്പെടുത്തിയിരിക്കുന്നുവോ? ലോകം സഭയെ

**ഈ കാലത്തിന്റെ അവസ്ഥയോട് 'ക്രൈസ്തവവ്യക്തിത്വം' ഉയർത്തുന്ന പ്രതികരണം എന്താണ്? എന്താവണം? അതിൽ വൈയക്തികമായും സാമുദായികമായും ഭേദമുണ്ടാവില്ല. നന്മയും പൂർണ്ണ പ്രസാദവുമുള്ള ദൈവഹിതം ഇന്നതെന്ന് തിരിച്ചറിഞ്ഞ് മനസ്സ് പുതുക്കാനും ചിന്തകളെ നവീകരിക്കാനുമാവാതെ ' ലോകാനുരൂപികളാവാൻ' വല്ലാതെ തത്രപ്പെടുന്നുണ്ട് ഇപ്പോൾ നമ്മൾ ! അതിലിവിടെ വൈദിക – അവൈദിക വ്യത്യാസമില്ല.**

ചിലത് ശീലിപ്പിക്കുന്നുവോ? ധർമ്മസ്ഥാപനങ്ങൾക്കപ്പുറത്തേയ്ക്ക് ധാർമ്മികതയുടെ ഉന്നതനിലകളെ പടുത്തുയർത്തുന്നതിൽ സഭ പരാജയപ്പെടുന്നുവോ? സത്യത്തിൽ ക്രൈസ്തവന്റെ ആത്യന്തിക ജീവിതലക്ഷ്യം 'വിശുദ്ധീകരണം' എന്നതിൽ നിന്ന് മാറ്റപ്പെട്ടിരിക്കുന്നുവോ?

ക്രിസ്തുവിനുശേഷമുള്ള മൂന്നും നാലും നൂറ്റാണ്ടുകളിലെ സാഹചര്യങ്ങളോട് വലിയ നിലയിൽ സമാനത പുലർത്തുന്നുണ്ട് നമ്മുടെ പരിസരങ്ങളും. സഭയുടെ പീഡനകാലം അവസാനിക്കുകയും രാജ്യത്തിന്റെ ഔദ്യോഗിക മതമാവുകയും ചെയ്തകാലം. ഇന്ന് 'ന്യൂനപക്ഷ'മായിട്ട് പോലും നാമനുഭവിക്കുന്ന 'സുഖവാസം' വച്ച് നോക്കുമ്പോൾ അന്നെന്താവും സ്ഥിതിഗതികൾ? അസീസിയിലെ ഫ്രാൻസിസ് തന്റെ കാലാവസ്ഥയോട് പറഞ്ഞതുപോലെ ഒന്നാമത്തെ പത്രോസിന് വെള്ളിയും പൊന്നുമില്ലായിരുന്നു. തന്റെ കാലത്തെ പത്രോസിന്റെ പിൻഗാമിക്ക് വെള്ളിയും പൊന്നുമുണ്ട്; ദൈവശക്തിയാണില്ലാതെ പോയത് എന്ന നിലയുടെ തുടക്കകാലം. ആകാശത്തോളമെത്തുന്ന ദേവാലയങ്ങളും താഴികക്കുടങ്ങളും സ്വർണ്ണകുരിശുകളും കാസാകളും കൊടിമരങ്ങളും ജൂബിലികളും വിളംബരജാഥകളും കൊണ്ട് 'ആഘോഷിക്കുന്ന' നമ്മുടെ ആത്മീയ പാപ്പരത്തത്തിന്റെ നേർക്കാഴ്ചയാണ് അന്നും ഇന്നും ലോകം സഭയെ കീഴടക്കിയ നിമിഷങ്ങളിലെല്ലാം നാം ചരിത്രത്തിൽ അഭിമുഖീകരിക്കേണ്ടി വന്നിട്ടുള്ളത്. പുരാതനകാലം രണ്ടു വിധത്തിലാണ് ഈ ആന്തരിക ജീർണ്ണതയോട് പ്രതികരിച്ചത് എന്നു നിരീക്ഷിക്കുന്നതിൽ തെറ്റുണ്ടാവില്ല. കുറെയാളുകൾ പ്രാർത്ഥനയുടെ ആഴപ്പരപ്പുകളിലൂടെ മനനത്തിലേയ്ക്കും പിന്നെ മൗനത്തിലേയ്ക്കും മറ്റുചിലർ തിരുവെഴുത്തിന്റെ നിമ്നോന്നതങ്ങളിലൂടെ പഠനത്തിലേയ്ക്കും വ്യാഖ്യാനങ്ങളിലേയ്ക്കും ശ്രമകരമായ പ്രയാണങ്ങൾ നടത്തി. അവരിലാരും തങ്ങൾക്ക്വേണ്ടിയും തങ്ങളുടെ കാലത്തിനും വേണ്ടിയല്ല അദ്ധ്വാനിച്ചതത്രയും! അവയിൽ അന്തോണിയോസ് മുതൽ പേരുടെ മരുഭൂമികളിലെ ഉറക്കിളപ്പും ബസേലിയോസ് മുതൽ പേരുടെ അരമനകളിലെ ഉറക്കിളപ്പും സഭയുടെ ഭിത്തിയെ ബലവത്താക്കുകയാണ് ചെയ്തത്. നമ്മുടെ ധാരാളിത്ത്വങ്ങളുടെ അവിവേകത്തിനെതിരായി ഉദാത്തപ്രതികരണം ചമയ്ക്കാനുള്ള പൗരണികസാധ്യതകൾ നമുക്ക് മുമ്പിലുണ്ട്. കേവല വിമർശനങ്ങളും പിന്നാമ്പുറ പിറുപിറുക്കലുകളും നിർത്താൻ നേരമായില്ലേ! നമ്മുടെ യൗവനം ശുചീകരിക്കപ്പെടുന്നുണ്ടോ സുഹൃത്തേ! നിസ്സാരമായ അടിയന്തര താല്പര്യങ്ങളെ (ഇമ്മീഡിയറ്റ് കൺസേൺ) അടിസ്ഥാനമാക്കി 'തടിതപ്പുന്ന' ഒരു സംഘമായിത്തീരുകയാണോ നാം? 'ഉണ്ടറിവെന്നാലും ഒന്നും ചെയ്യാത്ത' നമ്മുടെ പൗരോഹിത്യമാണ് ആദ്യം വിചാരണ ചെയ്യപ്പെടുന്നത്; ലൗകികരാം മാനവരെക്കാളും ഉത്തരം പറയേണ്ടിവരുന്നത് നാം തന്നെയാണ്! വിശുദ്ധി നിന്റെ ബലിപീഠത്തിന് യോഗ്യം എന്ന സങ്കീർത്തനം നാമെന്നാണ് മറന്ന് തുടങ്ങിയത്?

സഭ ഭൗതികമായി സമ്പന്നമായിരുന്ന കാലത്ത് എന്തിനാണ് ചില മനുഷ്യർ മരുഭൂമിയിലേയ്ക്ക് ഓടിക്കയറിയത്? അവരെന്തിനാണ് ഒരു കമ്മറ്റികളിലും അംഗമാകാതിരുന്നത്? അവരെന്തിനാണ് പെരുന്നാളുകൾക്കും വിവാഹങ്ങൾക്കും ഓടിപ്പായാഞ്ഞത്? അവരെന്താണ് ഫേസ്ബുക്കിൽ അപ്ഡേഷനുകളൊന്നും രാപകലില്ലാതെ നടത്താഞ്ഞത്? അവരെന്തുകൊണ്ടാണ് വ്യർത്ഥഭാഷണങ്ങളിലേർപ്പെട്ട് നേരം കൊല്ലാതിരുന്നത്? അവരെന്തുകൊണ്ട് തങ്ങളുടെ മേലധ്യക്ഷന്മാരെക്കുറിച്ച് കുറ്റം പറയാൻ ശവസംസ്കാരശുശ്രൂഷകൾക്ക് ശേഷമുള്ള 'ചെറു വൈദികസംഘ'ങ്ങളെ ഉപയോഗപ്പെടുത്താതിരുന്നത്? അവരെന്ത്കൊണ്ടാണ് നമ്മുടെ ആളുകളെ ഗ്രൂപ്പുകളായി തിരിക്കാതിരുന്നത്? അവരെന്തുകൊണ്ടാണ് വി.മദ്ബഹായിൽനിന്ന് അനൗൺസ്മെന്റുകൾ ആക്രോശിക്കാതിരുന്നത്? സത്യത്തിൽ അവരെന്തുകൊണ്ടാണ് പള്ളികൾ അനാവശ്യമായി പൊളിച്ചുപണിയാതിരുന്നത്? ഹാളുകൾ ആലോചനകൂടാതെ നിർമ്മിക്കാതിരുന്നത്? അവരെന്തുകൊണ്ടാണ് കളർ നോട്ടീസുകളും പെരുന്നാൾ മഹാമഹങ്ങളും സംഘടിപ്പിക്കാതിരുന്നത്? അവരെന്താണ് ദാനധർമ്മങ്ങൾ വിളംബരം ചെയ്യാതിരുന്നത്? ശരിക്കും അവരെന്തുകൊണ്ടാണ് ഒന്നിന്റെയും സ്ഥാപകപിതാക്കന്മാരാവാഞ്ഞത്? അവരെന്ത്കൊണ്ടാണ് അധികാരികളോടും മാധ്യമങ്ങളോടും നല്ലബന്ധം പുലർത്താതിരുന്നത്? അവരുടെ തപോനിഷ്ഠകൾ കേവലം 'നിർബന്ധ ബുദ്ധികള്'ക്കാതിരുന്നതെന്തേ? പരിശുദ്ധാത്മാവ് കൂടുതൽ ശുശ്രൂഷകളെ ഭരമേൽപിക്കുമ്പോൾ അവരെന്തുകൊണ്ടാണ് കൂടുതൽ വിനീതരായത്? അവരെന്തുകൊണ്ടാണ് യാമനമസ്ക്കാരങ്ങൾ 'ശരവേഗ'ത്തിൽ തീർക്കാതിരുന്നത്?

ഒരു പക്ഷേ, അവരുടെ മുൻഗണനകൾ വ്യത്യസ്തമായിരുന്നിരിക്കണം ചിലപ്പോൾ അവർ അനാഥാലയങ്ങൾ നിർമ്മിക്കാതിരുന്നത് അനാഥരെ സൃഷ്ടിക്കുന്ന അധാർമ്മികതയ്ക്കെതിരെ പറയാനുള്ള ധാർമ്മികത ഉണ്ടായിരുന്നത്കൊണ്ടാവും! ചിലപ്പോൾ അവർ ആശുപത്രികൾ പണിയാതിരുന്നത് തങ്ങളുടെ സാന്നിധ്യമോ നിഴലോ ഉത്തരീയമോ ഒക്കെ സൗഖ്യദായകങ്ങളായത് കൊണ്ടാവും! ചിലപ്പോൾ അവർ വിദ്യാഭ്യാസം കച്ചവടമാക്കാതിരുന്നത് തങ്ങളുടെ ജീവിതത്തിനപ്പുറം ഒരു പാഠവും നല്കാനില്ലാതിരുന്നതിനാലാവും! ചിലപ്പോൾ അവർ വിവാഹം കഴിച്ചും കഴിപ്പിച്ചും മാത്രം ജീവിച്ച് തീർക്കാഞ്ഞത് നോഹയുടെ കാലത്തെ പ്രളയത്തെ ഓർമ്മിച്ചിട്ടാവും! ചിലപ്പോൾ അവർ ധൂർത്തിന്റെയും അഹന്തയുടെയും ഗോപുരങ്ങൾ പടുത്ത്കൂട്ടാതിരുന്നത് ഭാഷ കലങ്ങിപ്പോകുമെന്ന് പേടിച്ചിട്ടാവും! ചിലപ്പോൾ പെരുന്നാളുകൾക്ക് പോകാതിരുന്നത് യേശു വിരൽത്തുമ്പിൽ നിന്ന് വിട്ടുപോകുന്നത് ഭയപ്പെട്ടിട്ടാവും!



ഫാ. റ്റി.പി. കുര്യൻ തളിയച്ചിറ



# കുട്ടികളും സോഷ്യൽ നെറ്റ് വർക്കിംഗ് സൈറ്റുകളും മൊബൈൽ ഫോണും

ആശയ വിനിമയ രംഗത്ത് വിസ്ഫോടനങ്ങൾ നടന്നുകൊണ്ടിരിക്കുന്ന ഒരു കാലഘട്ടത്തിലാണ് നാം ജീവിക്കുന്നത്. ആശയ വിനിമയോപാധി എന്ന നിലയിൽ നിന്നും ജീവിതത്തിലെ ഒഴിച്ചു കൂടാൻ വയ്യാത്ത ഘടകമായി മൊബൈൽ ഫോൺ മാറിക്കഴിഞ്ഞിരിക്കുന്നു! ജീവിതത്തെ ബാധിക്കുന്ന തരത്തിൽ ചില വസ്തുക്കൾ നിരന്തരമായി ഉപയോഗിക്കുകയോ ചില സ്വഭാവങ്ങൾ തുടർച്ചയായി പ്രകടിപ്പിക്കുന്നതോ ആയ എല്ലാം അഡിക്ഷനാണ്.

എല്ലാ സാങ്കേതികതയ്ക്കും നന്മയും തിന്മയുമായ വശങ്ങളുണ്ട്. മറ്റേതൊരു ആശയവിനിമയ ഉപാധിയേക്കാൾ മനുഷ്യനെ ആവശ്യഘട്ടങ്ങളിൽ സഹായിക്കാൻ കഴിയുന്ന ഒരു ഉപകരണമാണ് മൊബൈൽ ഫോൺ. അതിന്റെ ഉപയോഗക്രമം എങ്ങനെയാണെന്ന് നാം തീരുമാനിക്കണം. നന്മയും തിന്മയും തമ്മിലുള്ള തിരിച്ചറിവാണ് ഇതിനാവശ്യം. ഫോൺ വിളിക്കാൻ മാത്രമല്ല കുട്ടികൾ മൊബൈൽ ഉപയോഗിക്കുന്നതെന്ന് മാതാപിതാക്കൾ ഓർക്കണം. യഥാർത്ഥത്തിൽ ചെറിയ ഒരു കമ്പ്യൂട്ടറാണ് കുട്ടികളുടെ കയ്യിൽ എത്തുന്നത്. കൗമാരക്കാരായ കുട്ടികൾ, കൂട്ടുകാരുമായി സംസാരിക്കുന്നതിനും, സന്ദേശങ്ങൾ കൈമാറുന്നതിനും, ഇ-മെയിലുകൾ അയയ്ക്കുന്നതിനും,

വീഡിയോ പിക്ചർ മെസേജുകൾക്കുമാണ് മൊബൈൽ ഉപയോഗിക്കുന്നത്. ഇതുമൂലം കുട്ടികൾ വഴിതെറ്റുന്നുവെങ്കിൽ ഒരു പരിധി വരെ മാതാപിതാക്കൾ അതിനു കാരണക്കാരാണ്.

കുട്ടികൾക്ക് മാനസികമായും, ശാരീരികമായും ദോഷകരമാണ് മൊബൈൽ ഫോണുകൾ. അത്യാവശ്യത്തിനു മാത്രമേ അത് ഉപയോഗിക്കാവൂ എന്നു പറഞ്ഞു മനസ്സിലാക്കുക. അങ്ങനെയുള്ള സാഹചര്യത്തിൽ കുട്ടികൾക്കു മൊബൈൽ നൽകേണ്ടി വന്നാൽ തന്നെയും അടിസ്ഥാന സൗകര്യങ്ങൾ മാത്രമുള്ള മൊബൈൽ ഫോണേ നൽകാവൂ. അടിസ്ഥാന സൗകര്യങ്ങൾക്കപ്പുറം മൾട്ടി മീഡിയ സൗകര്യങ്ങളുള്ള (ക്യാമറ, ബ്ലൂടൂത്ത്, വൈഫൈ മുതലായവ) ഫോൺ കുട്ടികളെ വഴിതെറ്റിക്കാൻ സാഹചര്യമൊരുക്കും.

കേരളാ സ്റ്റേറ്റ് ഹൈടെക് ക്രൈം എൻക്വയറി സെല്ലിന്റെ പരിഗണനയ്ക്കെത്തുന്ന സൈബർ മൊബൈൽ കുറ്റകൃത്യങ്ങളിൽ നാലിലൊന്നു ഭാഗത്തോളം കേസുകളിൽ കുട്ടികളാണു പ്രതികളെന്നറിയുക. ഇന്റർനെറ്റ് ചാറ്റ് റൂമുകളിലും, കമ്മ്യൂണിറ്റി വെബ് സൈറ്റുകളിലും കുട്ടികളുമായി സൗഹൃദം സ്ഥാപിക്കുകയും പിന്നീടത് അനാശാസ്യകരമായ തരത്തിൽ വളരുകയും ചെയ്യുന്നത് കേസുകളിലെത്തുന്നു. അത്തരം കേസുകളാണ് അധികവും സൈബർ കേസുകളായി വരാറുള്ളത്. Facebook, Whatsapp, Wechat, Viber, Skype തുടങ്ങി എണ്ണിയാൽ തീരാത്ത ചാറ്റിംഗ് സൈറ്റുകൾ നമ്മുടെ കുട്ടികൾക്ക് സുപരിചിതമാണ്. ചാറ്റിംഗ് എന്നത് വെറും മെസ്സേജുകൾ അല്ല; മെസ്സേജുകൾകൊണ്ടുള്ള അഭിമുഖ സംഭാഷണമാണ്. മൊബൈൽ ഫോണിൽ ചാറ്റിംഗിൽ ഏർപ്പെടുന്നവരുടെ മെസ്സേജ് ബോക്സിലല്ല ഇത്തരം സന്ദേശങ്ങൾ വരുന്നത്. മുകളിൽ സൂചിപ്പിച്ച ചാറ്റിംഗ് സൈറ്റുകളിലായിരിക്കും സന്ദേശങ്ങൾ വരുന്നത്. ഇതിലേയ്ക്കുള്ള പ്രവേശനം പ്രത്യേക പാസ്‌വേർഡ് മുഖേനയാണ്. അതിനാൽ കുട്ടികളുടെ മൊബൈലുകൾ വീക്ഷിക്കുന്ന മാതാപിതാക്കൾക്കുപോലും ഒന്നും കണ്ടുപിടിക്കുവാൻ കഴിയുകയില്ല. കുട്ടികൾ വളരെ അപകടങ്ങളിൽ പതിയുമ്പോഴായിരിക്കും പലർക്കും സൂചനകൾ കിട്ടുന്നത്.

എല്ലാ സാങ്കേതികതയ്ക്കും നന്മയും തിന്മയുമായ വശങ്ങളുണ്ട്. മറ്റേതൊരു ആശയവിനിമയ ഉപാധിയേക്കാൾ മനുഷ്യനെ ആവശ്യഘട്ടങ്ങളിൽ സഹായിക്കാൻ കഴിയുന്ന ഒരു ഉപകരണമാണ് മൊബൈൽ ഫോൺ. അതിന്റെ ഉപയോഗക്രമം എങ്ങനെയാണെന്ന് നാം തീരുമാനിക്കണം. നന്മയും തിന്മയും തമ്മിലുള്ള തിരിച്ചറിവാണ് ഇതിനാവശ്യം.

സോഷ്യൽ നെറ്റ് വർക്കിംഗ് സൈറ്റുകളും, മൊബൈൽ ഫോണും ഉപയോഗിക്കുമ്പോൾ ചില കാര്യങ്ങൾ പ്രത്യേകം ശ്രദ്ധിക്കേണ്ടതുണ്ട്. അശ്ലീല ചിത്രങ്ങൾ സൂക്ഷിക്കുന്നതും, അശ്ലീല സന്ദേശങ്ങൾ ആർക്കെങ്കിലും അയയ്ക്കുന്നതും നിയമപരമായി തന്നെ കുറ്റകരമാണ്. ഡിലീറ്റ് ചെയ്താലും വിദഗ്ദ്ധ സഹായത്തോടെ വീണ്ടെടുക്കാവുന്നതാണ് സൂക്ഷിക്കുന്നതും, അയച്ചതുമായ എല്ലാ വിവരങ്ങളും. മറ്റുള്ളവരെ പരിഹസിക്കുന്നതോ, വേദനിപ്പിക്കുന്നതോ, പ്രകോപിപ്പിക്കുന്നതോ ആയ സ്ക്രാപ്പുകളോ, ചിത്രങ്ങളോ ഒരിക്കലും പോസ്റ്റ് ചെയ്യരുത്. അതുപോലെതന്നെ മൊബൈലിൽ ആർക്കെങ്കിലും മിസ്ഡ് കോൾ നൽകുന്നത് അവർ പരാധിപ്പെട്ടാൽ കേസെടുക്കാവുന്ന കുറ്റമാണ്. അപരിചിതരുടെ മിസ്ഡ് കോളുകളോടും, മെസേജുകളോടും ഒരു കാരണവശാലും പ്രതികരിക്കരുത്.

മറ്റൊരു സൈബർ ഭീഷണി അശ്ലീലചിത്രങ്ങളിലേക്കും വീഡിയോകളിലേക്കുമുള്ള ജാലകമായി ഇന്റർനെറ്റ് മാറുന്നുവെന്നതാണ്. ഇത്തരം സൈറ്റുകൾ ബ്ലോക്ക് ചെയ്യുവാനോ, ഫിൽറ്റർ ചെയ്യുവാനോ ഉള്ള സാങ്കേതികമായ അറിവോ, ശ്രദ്ധയോ പലപ്പോഴും മാതാപിതാക്കൾക്ക് ഉണ്ടാകാറില്ലാ എന്നത് ഒരു പരമാർത്ഥമാണ്.

ഒരിക്കൽ ചെന്നുപെട്ടാൽ ആവർത്തിച്ചാവർത്തിച്ച് കയറുവാനുള്ള പ്രത്യേക ആകർഷണം കുട്ടികളിൽ നിക്ഷേപിക്കുവാൻ സൈബർ ലോകത്തിനു കഴിയുന്നു. കുട്ടികൾ മൊബൈലുകളിലോ, കമ്പ്യൂട്ടറിലോ കൂടുതൽ സമയം വ്യാപൃതരാകുമ്പോൾ, അതിൽ മാതാപിതാക്കളുടെ സ്നേഹവാത്സല്യങ്ങളോടെയുള്ള കരുതലും സാന്നിദ്ധ്യവുമുണ്ടായിരിക്കണം. മൊബൈലുകളിലൂടെയുള്ള ഇന്റർനെറ്റ് സംവിധാനം പൂർണ്ണമായും ഒഴിവാക്കുകയും, ഒപ്പം കുട്ടികളുടെ പഠനത്തിന് അനുയോജ്യമായ വിവരങ്ങൾ മാത്രം ശേഖരിക്കാൻ തക്കവിധത്തിൽ ഇന്റർനെറ്റ് കമ്പ്യൂട്ടറിൽ ലഭ്യമാക്കുകയും ചെയ്യണം.

കുട്ടികൾ ഇന്റർനെറ്റ് നോക്കരുത്, മൊബൈൽ ഫോൺ ഉപയോഗിക്കരുത് എന്നൊക്കെ പറയുന്നത് ഇക്കാലത്ത് മണ്ടത്തരമാണ്. പ്രായമനുസരിച്ച് കുട്ടികളുടെ മാനസിക വളർച്ചയ്ക്കു ദഹിക്കുന്ന വിഭവങ്ങൾ മാത്രമേ അവർക്കു ലഭിക്കുന്നുള്ളു എന്ന് മാതാപിതാക്കൾ ഉറപ്പുവരുത്തണം.

ദൂരവ്യാപകമായ ഒട്ടേറെ ദോഷഫലങ്ങളുണ്ടാക്കുന്ന ഒന്നാണ് കുട്ടികളുടെ അപക്വമായ സോഷ്യൽ നെറ്റ് വർക്ക് അക്കൗണ്ടുകളും, അതുവഴിയുള്ള ബന്ധങ്ങളും. ടിറ്ററും, ഫേസ്ബുക്കും, ഗൂഗിൾ പ്ലസും എല്ലാം ദുരുപയോഗപ്പെടുത്തുമ്പോൾ കുട്ടികൾ നിയമക്കുരുക്കുകളിലകപ്പെടാം. സോഷ്യൽ നെറ്റ് വർക്ക് അക്കൗണ്ടുകൾ പരിശോധിച്ചാൽ കുട്ടികൾ തയ്യാറാക്കിയിട്ടുള്ള വ്യാജ പ്രൊഫൈലുകൾ ധാരാളം കാണാം. ഒട്ടുമിക്കതിലും സഹപാഠികളുടേയും, അധ്യാപകരുടെയും സ്വകാര്യതയെ മാനിക്കാത്ത കുറിപ്പുകളും അപകീർത്തിപ്പെടുത്തുന്ന കൃത്രിമ ചിത്രങ്ങളും കാണുന്നുണ്ട്. സൈബർ ക്രിമിനലുകൾക്കു വിവിധ തട്ടിപ്പുകൾ നടത്താൻ സോഷ്യൽ നെറ്റ് വർക്ക് സൈറ്റുകളിലെ വിവരങ്ങൾ സഹായിക്കുന്നുണ്ടെന്നും നാമോർക്കണം.

പുതിയ സുഹൃത്തുക്കളെ അന്വേഷിച്ച് പ്രൊഫൈലുകൾ പരതുന്നതു രസമുള്ള കാര്യമാണെങ്കിലും സുഹൃത്തുക്കളെ തെരഞ്ഞെടുക്കുന്ന കാര്യത്തിൽ കുട്ടികൾ ശ്രദ്ധിക്കേണ്ടതുണ്ട്. അപരിചിതരുമായി ചങ്ങാത്തം കൂടുന്നത് അത്ര സുരക്ഷിതമല്ല എന്ന് കുട്ടികൾ അറിഞ്ഞിരിക്കണം. കുട്ടികളുടെ പ്രൊഫൈലിലെ സ്വകാര്യ വിവരങ്ങളും, സ്ക്രാപ്പുകളും, ചിത്രങ്ങളും അപരിചിതനായ ആ വ്യക്തിക്കും സ്വതന്ത്രമായി ഉപയോഗിക്കുവാൻ സാധിക്കും.

അതി നൂതന സാങ്കേതികവിദ്യയുടെ അതിപ്രസരമുള്ള ഈ കാലഘട്ടത്തിൽ ഏവർക്കും അതിനെക്കുറിച്ചുള്ള അറിവു നൽകുകയെന്നതാണ് പ്രധാനം. ഇന്റർനെറ്റിന്റെ ഉള്ളുകളികൾ ഒന്നും പരിചയമില്ലാത്ത മാതാപിതാക്കൾ തങ്ങളുടെ കുട്ടികൾ വരുത്തിവച്ചേക്കാവുന്ന കുഴപ്പങ്ങളെക്കുറിച്ചു ചിന്തിക്കുവാൻ സാധ്യതയില്ല. ഇവിടെ ബോധവൽക്കരണത്തിനു പ്രസക്തിയുണ്ട്. കൂടാതെ, മിന്നുന്നതെല്ലാം പൊന്നെന്നു കരുതിപ്പോകുന്ന ഇളം പ്രായത്തിൽ കുട്ടികൾക്കു ശരിയായ മാർഗ്ഗനിർദ്ദേശങ്ങളും അത്യാവശ്യമാണ്. ചുരുക്കത്തിൽ മൊബൈൽ - സൈബർ രംഗത്ത് വളരെയധികം ദുഃശ്ശീലങ്ങൾ വർദ്ധിക്കുന്നുവെന്നും, കുട്ടികളിലെ ക്രിമിനൽ പശ്ചാത്തലത്തിനു പ്രേരകമാകുന്ന പ്രധാന സംഗതികളിലൊന്ന് സൈബർ രംഗത്തെ അനാശാസ്യ ഇടപാടുകളാണെന്നും, അതിലകപ്പെട്ടു പോകുന്ന കുട്ടികളെ അതിൽ നിന്ന് രക്ഷപ്പെടുത്തുവാനുള്ള ഉത്തരവാദിത്വം നമുക്കുണ്ടെന്നും നാമോർക്കണം. വിഷലിപ്തമായ ഒരു സാമൂഹിക അന്തരീക്ഷത്തിലാണു നമ്മുടെ കുട്ടികൾ ഇന്നു വളരുന്നതെന്നും നാം മറക്കരുത്. ഈ ചുറ്റുപാടിൽ അനാരോഗ്യകരമായ ഒട്ടേറെ സ്വാധീനങ്ങളോടു ചെറുത്തു നിൽക്കുവാനും, ആരോഗ്യകരമായ ശീലങ്ങൾ സ്വമേധയാ സ്വീകരിക്കുവാനും കുട്ടികളെ നാം പ്രാപ്തരാക്കേണ്ടിയിരിക്കുന്നു!



പ്രാർത്ഥനായോഗം



വർഗീസ് കരിപ്പാടം

# പ്രാർത്ഥിക്കുന്ന കൈകൾ



ലോകപ്രസിദ്ധ എണ്ണഛായാ ചിത്രകാരനായ അൽബ്രെറ്റ് ഡുററിന്റെ (praying Hands)പ്രാർത്ഥിക്കുന്ന കൈകൾ എന്ന ചിത്രത്തെപ്പറ്റി കേട്ടിരിക്കുമല്ലൊ. ഇതിന്റെ രചനയ്ക്ക് പിന്നിൽ സ്നേഹത്തിൽ ചാലിച്ച ത്യാഗത്തിന്റെ ഒരു കഥയുണ്ട്. കഥയറിയുന്നവർ ആ ചിത്രം കാണുമ്പോൾ ചിത്രകാരനെ മാത്രമല്ല അദ്ദേഹത്തിന്റെ അനുജൻ ആൽബർട്ടിനേയും ഓർമ്മിക്കുന്നു. സ്വർണ്ണപണിക്കാരനായ ഒരു പിതാവിന്റ 18 മക്കളിൽ ആദ്യത്തെ ആൺകുട്ടിയായിട്ടാണ് 1471 മെയ് 21 ന് അൽബ്രെറ്റ് ഡുറ്റ് ജനിച്ചത്. വേണ്ടത്ര ഭക്ഷണം പോലും കുട്ടികൾക്ക് നൽകാൻ ദരിദ്രരായ മാതാപിതാക്കൾക്ക് കഴിയുമായിരുന്നില്ല. പള്ളിയിൽ പോയി പ്രാർത്ഥിക്കുന്നത് അൽബ്രെറ്റും ആൽബർട്ടും ശീലമാക്കിയിരുന്നു. കുടുംബത്തിലെ സാഹചര്യങ്ങൾ അനുവദിക്കുന്നില്ലെങ്കിലും പ്രസിദ്ധമായ ന്യൂറംബർഗ് അക്കാദമിയിൽ ചേർന്ന് ചിത്രകല പഠിക്കണമെന്നായിരുന്നു രണ്ടുപേരുടേയും മോഹം. പിതാവിനെ പ്രയാസപ്പെടുത്താതെ പഠനം നടത്താനുള്ള ഒരു പദ്ധതിക്ക് അവർ രൂപം കൊടുത്തു. ഒരാൾ ആദ്യം പോയി പഠിക്കുക മറ്റേആൾ അത്രയും നാൾ കല്ക്കരി ഖനിയിൽ ജോലിചെയ്ത് പഠനത്തിനുള്ള പണം കണ്ടെത്തുക എന്നതായിരുന്നു പദ്ധതി. പള്ളിയിൽ വച്ച് ഇവർ നടത്തിയ നറുക്കെടുപ്പിലൂടെ അർഹത നേടി 4 വർഷത്തെ പഠനത്തിനായി അൽബ്രെറ്റ് ഡുറ്റ് ന്യൂറംബർഗിലേയ്ക്ക് പോയി. പഠനകാലത്തുതന്നെ അൽബ്രെറ്റ് വളരെ പ്രസിദ്ധനായി. വിജയശ്രീലാളിതനായി നാട്ടിൽ തിരിച്ചെത്തിയ ദിവസം കുടംബയോഗക്കാർ നൽകിയ സ്വീകരണയോഗത്തിൽ വച്ച് ഇനി അനുജൻ ആൽബർട്ടാണ് അക്കാദമിയിലേയ്ക്ക്പഠിക്കാൻ പോകുക എന്ന് അൽബ്രെറ്റ് പ്രസംഗിച്ചു. അതു നിക്ഷേധിച്ചുകൊണ്ട് തനിക്ക്പഠിക്കാൻ പോകാൻ സാധിക്കയില്ല എന്ന് വളരെ വിഷാദത്തോടെ ആൽബർട്ട് വെളിപ്പെടുത്തിയത് കൂടി വന്നിരുന്നവരെ

യെല്ലാം പ്രയാസപ്പെടുത്തി. 4 വർഷത്തെ ഖനിയിലുള്ള അധ്വാനം തന്റെ കൈവിരലുകളെ ശോഷിപ്പിച്ചതായും ബ്രഷ് ചലിപ്പിക്കുവാനുള്ള കഴിവ് തന്റെ വിരലുകൾക്ക് നഷ്ടപ്പെട്ടിരിക്കുന്നതായും അദ്ദേഹം വെളിപ്പെടുത്തിയപ്പോൾ അൽബ്രേറ്റ് ഏറെ ദുഖിതനായി. തനിക്കുവേണ്ടി സ്വപ്നങ്ങളെല്ലാം നഷ്ടപ്പെടുത്തിയ അനുജന്റെ ശോഷിച്ച വിരലുകളെ സങ്കല്പിച്ച് അൽബ്രേറ്റ് വരച്ച ചിത്രമാണ് (praying Hands) അദ്ദേഹം ആ ചിത്രത്തിന് കൈ എന്നു മാത്രമേ പേരിട്ടിരുന്നുള്ളു. എന്നാൽ ആ ചിത്രത്തിന്റെ ഹൃദയ ഭാഷ അറിഞ്ഞവരാണ് അതിനെ പ്രാർത്ഥിക്കുന്ന കൈകൾ (praying Hands) എന്ന് വിളിച്ചത്

ഇലകളേയും പൂക്കളേയും ശ്രദ്ധിക്കുന്നവർ ഒരിക്കലും വേരുകളെപ്പറ്റി ചിന്തിക്കാറില്ല ആരാലും ശ്രദ്ധിക്കപ്പെടാത്ത വേരുകളുടെ പ്രവർത്തനഫലമായിട്ടാണ് മറ്റ് ഭാഗങ്ങളൊക്കെ നിലനിൽക്കുന്നത്. ഭർത്താവിനു വേണ്ടി, മക്കൾക്കു വേണ്ടി, വേരുകളെപ്പോലെ ശ്രദ്ധിക്കപ്പെടാതെ ജീവിച്ചു തീർക്കുന്ന എത്രയെത്ര സ്ത്രീകൾ നമ്മുടെ സമൂഹത്തിലുണ്ട്.

**അംഗവൈകല്യമുള്ളവരെയും ബുദ്ധിമാന്ദ്യം സംഭവിച്ചവരെയും സംരക്ഷിച്ചു വരുന്ന നമ്മുടെ പ്രസ്ഥാനങ്ങളോട് ഹൃദയം കൊണ്ട് ചേർന്ന് പ്രവർത്തിക്കുന്ന എത്ര യെത്ര ശ്രദ്ധിക്കപ്പെടാത്തവർ അൽബ്രേറ്റ് ഡുററിനെപ്പോലെ അനേകം ഹൃദയങ്ങളിൽ അവർ ജീവിച്ചുകൊണ്ടേയിരിക്കും.**

നമ്മുടെ ഇടവകകളിൽത്തന്നെ പ്രമോദം അന്നദാന പദ്ധതിയിലേയ്ക്ക് അരി എത്തിക്കുകയും അംഗവൈകല്യമുള്ളവരേയും ബുദ്ധിമാന്ദ്യം സംഭവിച്ചവരേയും സംരക്ഷിക്കുന്ന നമ്മുടെ പ്രസ്ഥാനങ്ങളോട് ഹൃദയംകൊണ്ട് ചേർന്ന് പ്രവർത്തിക്കുന്നവരിൽ അധികം പേരും ശ്രദ്ധിക്കപ്പെടാൻ ആഗ്രഹിക്കാത്തവരാണ്. അൽബ്രേറ്റ് ഡുററിനെ പ്പോലെ അനേകം ഹൃദയങ്ങളിൽ അവർ ജീവിച്ചുകൊണ്ടേയിരിക്കും. ദൈവമുമ്പാകെ കൂപ്പുന്ന കൈകളിലെ ചെറുവിരലുകളാകാൻ ദൈവത്തോട് അടുത്തു നിൽക്കുവാൻ ഈ സഹോദരർക്കാകും. യേശു പറഞ്ഞു; ഈ ഏറ്റവും ചെറിയ സഹോദരന്മാരിൽ ഒരുത്തന് നിങ്ങൾ ചെയ്തേടത്തോളം എല്ലാം എനിക്കാകുന്നു ചെയ്തത്. ദൈവമുമ്പാകെ കൂപ്പുന്ന നമ്മുടെ കൈകൾക്കും സ്നേഹത്തിന്റേയും ത്യാഗത്തിന്റേയും കഥകൾ പറയുവാൻ ഉണ്ടാകട്ടെ എന്ന് പ്രാർത്ഥിക്കുന്നു.

✣

## ദമ്പതീസംഗമം നടത്തി

**മലങ്കര ഓർത്തഡോക്സ് സഭയുടെ ദാമ്പത്യ വിശുദ്ധീകരണ വർഷാചരണത്തിന്റെ ഭാഗമായി മുളക്കുളം പാറേൽ സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ് ഓർത്തഡോക്സ് പള്ളിയുടെ നേതൃത്വത്തിൽ ദമ്പതീസംഗമം നടത്തി. വികാരി ഫാ. റ്റി.പി. കുര്യൻ തളിയച്ചിറയുടെ അദ്ധ്യക്ഷതയിൽ ലെഫ്. കേണൽ സജു തോമസും, ലാലി സജുവും ചേർന്ന് ഉദ്ഘാടനം ചെയ്തു.**

## പൗരോഹിത്യ രജത ജൂബിലി സമ്മേളനം

**മുളക്കുളം പാറേൽ സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ് ഓർത്തഡോക്സ് പള്ളി വികാരി ഫാ. റ്റി.പി. കുര്യൻ തളിയച്ചിറയുടെ പൗരോഹിത്യ രജത ജൂബിലി ആഘോഷം നടത്തി. ഇടവകയുടെ പ്രധാനപെരുന്നാളിനോടനുബന്ധിച്ച് ഇടവകാംഗങ്ങൾ സംഘടിപ്പിച്ച സമ്മേളനത്തിൽ വെരി. റവ. പോത്താറയിൽ പി.യു. കുര്യാക്കോസ് കോർ എപ്പിസ്കോപ്പ അദ്ധ്യക്ഷത വഹിച്ചു. കോട്ടയം ഓർത്തഡോക്സ് സെമിനാരിയുടെ മുൻ പ്രിൻസിപ്പാൾ റവ. ഫാ. ഡോ. കെ.എം. ജോർജ്ജ് ജൂബിലി സന്ദേശം നല്കി. ഫാ. റ്റി.പി. കുര്യൻ തളിയച്ചിറയുടെ മറുപടി പ്രസംഗം നടത്തി.**



# മരുന്നിന്റെ പ്രതിപ്രവർത്തനങ്ങൾ



ലീനതോമസ്

ഒരു മരുന്ന് എങ്ങനെയാണ് പ്രവർത്തിക്കുന്നതെന്ന പഠനങ്ങൾക്കനുസരിച്ചാണ് ചികിത്സ നടക്കുന്നത്. മരുന്നുകളോട് ശരീരം പ്രതികരിക്കുന്നതിന് പ്രത്യേക നിയമങ്ങൾ ഒന്നും തന്നെയില്ല. ശരീരത്തിന്റെ അപ്രതീക്ഷിതമായ പ്രതികരണം (Idiosyncrasy) മിക്കവാറും പഠനങ്ങൾക്കപ്പുറത്താണ്. മരുന്നുകളോടുള്ള അലർജി പ്രായലിംഗഭേദമെന്യേ ആർക്കും എപ്പോൾ വേണമെങ്കിലും ഉണ്ടാകാം. മരുന്നിന്റെ പ്രത്യാഘാതങ്ങൾ ചൊറിച്ചിൽ പോലുള്ള അസ്വസ്ഥതകൾ മുതൽ മരണം വരെയാകാം.

പ്രതിപ്രവർത്തനങ്ങൾ നല്ലതോ (beneficial) പ്രതീക്ഷിക്കുന്നതോ (Anticipated) ആകാം. പക്ഷേ അപ്രതീക്ഷിതങ്ങളായവ (unexpected) വിരുദ്ധ പ്രവർത്തനങ്ങൾ (Adverse drug reactions) ആയേക്കാം. ഡോക്ടറുമായുള്ള തുറന്ന ഒരു ചർച്ച ഇത്തരം അപ്രതീക്ഷിത വിരുദ്ധപ്രവർത്തനങ്ങൾ ഒഴിവാക്കാൻ പര്യാപ്തമാണ്.

ഒരു മരുന്ന് മറ്റു മരുന്നുകളോടും ആഹാര പദാർത്ഥങ്ങളോടും ശരീരത്തിലെ വിവിധ അവയവങ്ങളുടെ പ്രവർത്തനങ്ങളോടും, മദ്യം പോലുള്ള മറ്റ് രാസപദാർത്ഥ ങ്ങളോടും (chemicals) പ്രതിപ്രവർത്തിക്കാറുണ്ട്.

ഒന്നിൽകൂടുതൽ മരുന്നുകളുടെ ഒരേ സമയത്തുള്ള ഉപയോഗം (polypharmacy), ആഹാരത്തിനുമുമ്പോ പിമ്പോ കഴിക്കണമെന്ന നിബന്ധന, വൃക്ക, കരൾ, ഹൃദയം ഇവയുടെ ആരോഗ്യാവസ്ഥ, ഇവയൊക്കെ മരുന്നിന്റെ വിരുദ്ധപ്രവർത്തനങ്ങളുടെ അടിസ്ഥാനത്തിൽ ശ്രദ്ധിക്കണം. അതുകൊണ്ടുതന്നെ അപ്പോഴത്തെ അസുഖസ്ഥിതിയിൽ ആ അസുഖവുമായി ബന്ധമില്ലെന്ന് രോഗിക്ക് തോന്നാമെങ്കിലും ഡോക്ടറോട് ചർച്ച ചെയ്യാൻ ശ്രദ്ധിക്കേണ്ട കാര്യങ്ങളെപ്പറ്റി അറിഞ്ഞിരിക്കണം.

കരൾ, വൃക്ക, ഹൃദയം എന്നിവയ്ക്ക് മുമ്പ് പ്രശ്നങ്ങൾ ഉണ്ടായിട്ടുണ്ടെങ്കിലും പരിഹാരാർത്ഥം മരുന്ന് കഴിച്ചുകൊണ്ടിരിക്കുകയാണെങ്കിലും അത് ഡോക്ടറോട് പറയാൻ ശ്രദ്ധിക്കണം. മറ്റു മരുന്നുകളുമായി എപ്പോഴെങ്കിലും അലർജി ഉണ്ടായിട്ടുണ്ടെങ്കിൽ അതും ഡോക്ടറുടെ ശ്രദ്ധയിൽ കൊണ്ടുവരണം. മെട്രോനിഡസോൾ (Metronidazole), അവിൽ (Avil) തുടങ്ങിയ മരുന്നുകളുടെ ഒപ്പം മദ്യം കഴിക്കുന്നത് വിരുദ്ധപ്രവർത്തനത്തിനിടയാക്കും.

ചില മരുന്നുകളുടെ അവശിഷ്ടങ്ങൾ മുലപ്പാൽ വഴിയും പുറന്തള്ളപ്പെടുന്നു എന്നുള്ളതുകൊണ്ട് മുലയൂട്ടുന്നുണ്ടെങ്കിൽ അതും ഡോക്ടറോട് ചർച്ച ചെയ്യണം. ആന്റിബയോട്ടിക്കുകൾ കഴിക്കുമ്പോൾ പല കാരണങ്ങൾ കൊണ്ടും മുലയൂട്ടരുതെന്ന് നിർദ്ദേശിക്കാറുണ്ട്.

മരുന്നുകൾ തമ്മിൽതമ്മിൽ നല്ലതും (beneficial) വിരുദ്ധവും ആയ പ്രതി പ്രവർത്തനങ്ങളുണ്ടെന്ന് സൂചിപ്പിച്ചുവല്ലോ. ചിലത് മറ്റു മരുന്നിന്റെ ആഗീരണത്തെ സഹായിക്കും. മറിച്ചും സംഭവിക്കാം. ഗുണത്തെ കുറയ്ക്കുകയോ കൂട്ടുകയോ ചെയ്യുന്ന തരം പ്രവർത്തനങ്ങളും ഉണ്ട്. രക്തത്തിൽ ഉയർന്ന അളവ് നിലനിർത്തി വിഷകരമായ (Toxicity) ഫലങ്ങൾ ഉണ്ടാകുന്ന അവസ്ഥയും വന്നുചേരാം. അതുകൊണ്ട് രോഗി കഴിച്ചു കൊണ്ടിരിക്കുന്ന മരുന്നുകളുടെ ഒരു ലിസ്റ്റ് തയ്യാറാക്കി സൂക്ഷിക്കുന്നതും ഡോക്ടറെ കാണുമ്പോൾ ഈ ലിസ്റ്റ് ഡോക്ടറെ കാണിക്കുന്നതും വളരെ സഹായകമാണ്. വൈറ്റമിനുകൾ, സ്വയം ചികിത്സയുടെ ഭാഗമായി നാം കഴിക്കുന്ന മരുന്നുകൾ (OTC - over the counter drugs) തുടങ്ങി, ആയുർവേദമരുന്നുകളോ, ഹോമിയോപ്പതി മരുന്നുകളോ ഉപയോഗിക്കുന്നുണ്ടെങ്കിൽ അതും ചർച്ചചെയ്യുന്നത് നല്ലതാണ്.



# അദ്ധ്വാനവും സംതൃപ്തിയും



ക്രിസ്റ്റിൻ വർഗീസ്

ഒരിക്കൽ ഒരിടത്തൊരു ചെരിപ്പുകുത്തിയുണ്ടായിരുന്നു. അയാൾഎല്ലാ ദിവസവും കഠിനമായി പണിയെടുത്തിരുന്നു. തന്റെ ജോലിയിൽ സംതൃപ്തനുമായിരുന്നു അയാൾ. രാത്രിയിൽ അയാൾ സുഖമായി ഉറങ്ങിയിരുന്നു.

ചെരുപ്പുകുത്തിയുടെ ജീവിതം അയൽപക്കത്തുള്ള ഒരു പണക്കാരന്റെ ഉറക്കം കെടുത്തിയിരുന്നു. ആ പണക്കാരന്റെ വശം ഒത്തിരി പണമുണ്ടായിരുന്നെങ്കിലും അയാൾ സന്തോഷവാനായിരുന്നില്ല. കാരണം അയാളൊരു ദുരാഗ്രഹിയായിരുന്നു. ഇനിയും പണം സമ്പാദിക്കണമെന്ന ദുരാശയായിരുന്നു അയാൾക്ക്. നികുതിയൊന്നും അടക്കാതെ, തെറ്റായ വഴിയിലൂടെ ഒത്തിരി പണം അയാൾ സമ്പാദിച്ചു. അതിനാൽ തന്റെ കള്ളപ്പണം സർക്കാർ കണ്ടുകെട്ടുമോ എന്ന ഭീതി അയാൾക്കുണ്ടായിരുന്നു. തന്റെ സമ്പാദ്യമെല്ലാം വല്ല കള്ളന്മാരോ തന്റെ വേലക്കാരോ മോഷ്ടിക്കുമോ എന്ന ഭയവും അയാൾക്കുണ്ടായിരുന്നു. അതുമൂലം രാത്രിയിൽ അയാൾക്ക് സുഖമായി ഉറങ്ങാൻ പറ്റിയിരുന്നില്ല.

അയാൾക്ക് ചെരിപ്പുകുത്തിയുടെ സ്വസ്ഥമായ ജീവിതത്തിൽ അസൂയ തോന്നി. ഒരു പാവപ്പെട്ടവന് എങ്ങനെ ഇത്രയ്ക്കു സന്തോഷപ്രദമായി ജീവിക്കാൻ സാധിക്കുന്നു എന്നോർത്ത് പണക്കാരൻ ആശ്ചര്യത്താൽ വീർപ്പുമുട്ടി.

***"സമ്പാദ്യം നേരായ മാർഗ്ഗത്തിലൂടെ നേടുന്നുവെങ്കിൽ സമാധാനത്തിനും സ്വസ്ഥതയ്ക്കും ഭംഗം വരികയില്ല; ദുർമാർഗ്ഗത്തിലൂടെ നേടുന്നുവെങ്കിലോ മാനസിക അസ്വസ്ഥതകൾക്ക് കാരണമാകുന്നു".***

ഒരു ദിവസം അയാൾ ആ ചെരിപ്പുകുത്തിയുടെ അടുക്കൽ ചെന്ന് ''നിനക്ക് എങ്ങനെയാണ് ഇത്രയ്ക്ക് സന്തോഷവാനായിരിക്കാൻ കഴിയുന്നത്?''എന്നു ചോദിച്ചു.

അതിന് ചെരിപ്പുകുത്തി ഇങ്ങനെ മറുപടി പറഞ്ഞു.

''സാർ! എന്റെ നിത്യവൃത്തിക്കുള്ളതു നേടാൻ ഞാൻ കഠിനമായി പാടുപെടുന്നു. എന്റെ കുടുംബം പുലർത്താൻ വേണ്ടുന്നത് ഞാൻ സമ്പാദിക്കുന്നുണ്ട്. എനിക്ക് പണം സ്വരൂപിക്കാനൊന്നും പറ്റുന്നില്ല. എങ്കിലും ഞാൻ തീർത്തും സംതൃപ്തനാണ്. എനിക്ക് പൂർണ്ണാരോഗ്യം സമ്മാനിച്ച ദൈവത്തോട് ഞാൻ നന്ദിയുള്ളവനാണ്. രാത്രിയിൽ ഞാൻ സുഖമായി ഉറങ്ങാറുമുണ്ട്''

പണമുണ്ടായിരുന്നിട്ടും താൻ പരിതാപകരമായ ജീവിതം നയിക്കുന്നു. ദരിദ്രനായ ചെരിപ്പുകുത്തിയോ സുഖജീവിതവും നയിക്കുന്നു. ഇത് പണക്കാരന് ഒട്ടും സഹിച്ചില്ല. ചെരിപ്പുകുത്തിയോട് അയാൾക്ക് അസൂയ വർദ്ധിച്ചുകൊണ്ടിരുന്നു. ചെരിപ്പുകുത്തിക്ക് കുറച്ചുപണം നൽകിയാൽ അയാളുടെ ശാന്തജീവിതം അവതാളത്തിലാകുമെന്ന് പണക്കാരൻ വിചാരിച്ചു.

അയാൾ ചെരിപ്പുകുത്തിയോട് ഇപ്രകാരം പറഞ്ഞു:

''എന്റെ ചങ്ങാതീ! ഞാൻ നിന്റെ തത്വത്തെ പ്രശംസിക്കുന്നു. ഞാൻ നിനക്ക് പതിനായിരം രൂപ സമ്മാനിക്കാൻ ആഗ്രഹിക്കുന്നു. എന്റെ സമ്മാനം നീ സ്വീകരിക്കുമെങ്കിൽ ഞാൻ കൂടുതൽ സന്തോഷവാനാകും''

''ഞാൻ സ്വാശ്രയത്തിലാണ് വിശ്വസിക്കുന്നത്. ആരുടെയും ഔദാര്യം പ്രതീക്ഷിക്കുന്നുമില്ല. എങ്കിലും നിങ്ങളെ ഞാൻ നിരാശപ്പെടുത്താൻ ആഗ്രഹിക്കുന്നില്ല. ഞാൻ സന്തോഷപൂർവ്വം നിങ്ങളുടെ സമ്മാനം സ്വീകരിക്കാം'' ചെരിപ്പുകുത്തി വിനയത്തോടെ മറുപടി പറഞ്ഞു.

ഉടനെ തന്നെ പണക്കാരൻ വാഗ്ദാനം ചെയ്ത പതിനായിരം രൂപ ചെരിപ്പുകുത്തിക്കു കൊടുത്തു.

കുറച്ചു ദിവസങ്ങൾ ഓടിപ്പോയി.

മുമ്പത്തെ പോലെതന്നെ സന്തോഷവാനായിരിക്കുന്ന ചെരിപ്പുകുത്തിയെ കണ്ട പണക്കാരന് ആശ്ചര്യം തോന്നി. ചെരിപ്പുകുത്തി തന്റെ രാത്രിയിലെ കൂർക്കം വലിച്ചുറക്കവും തുടർന്നുകൊണ്ടിരുന്നു.

ആ പണക്കാരൻ ചെരിപ്പുകുത്തിയുടെ അടുക്കൽ വീണ്ടും ചെന്ന് ''നീ എങ്ങനെയിരിക്കുന്നു? സുഖമാണോ?'' എന്നു ചോദിച്ചു.

''എനിക്കു സുഖം തന്നെ!'' ചെരിപ്പുകുത്തി പ്രതിവചിച്ചു.

''നിന്റെ സുഖത്തിൽ എനിക്ക് സന്തോഷം തോന്നുന്നു. എങ്കിലും ഞാൻ തന്ന പണത്തിന്റെ ഭദ്രതയെപ്പറ്റി നീ ഒട്ടും ആകുലപ്പെടുന്നില്ലേ?'' പണക്കാരൻ ജിജ്ഞാസയോടെ ചോദിച്ചു.

''ഞാനെന്തിന് അതിനെപ്പറ്റി ആകുലപ്പെടണം സാർ? ഞാൻ ആ പണം ഒരു ബാങ്കിൽ നിക്ഷേപിച്ചിരിക്കുകയാണ്. അതിൽ നിന്നും കിട്ടുന്ന പലിശ എന്റെ ജീവിതത്തെ ഒന്നുകൂടി പുഷ്ടിപ്പെടുത്തും. അതിനു ഞാൻ താങ്കളോട് കടപ്പെട്ടവനാണ്. എങ്കിലും ഞാൻ ഇപ്പോഴും കഠിനമായി പാടുപെടുന്നു''ചെരിപ്പുകുത്തി പറഞ്ഞു.

ഇതുകേട്ട ആ പണക്കാരൻ നിരാശയോടെ സ്വഗൃഹത്തിലേക്കു മടങ്ങി.

സന്ദേശം - സമ്പാദ്യം നേരായ മാർഗ്ഗത്തിലൂടെ നേടുന്നുവെങ്കിൽ സമാധാനത്തിനും സ്വസ്ഥതയ്ക്കും ഭംഗം വരികയില്ല; ദുർമാർഗ്ഗത്തിലൂടെ നേടുന്നുവെങ്കിലോ മാനസിക അസ്വസ്ഥതകൾക്ക് കാരണമാകുന്നു.



ഗീവീസ് മർക്കോസ്



# യുവജനങ്ങളുടെ അർപ്പണബോധം സഭയിലും സമൂഹത്തിലും

ആധുനിക കാലഘട്ടത്തിൽ നഷ്ടപ്പെട്ടു കൊണ്ടിരിക്കുന്ന ആത്മീയ വളർച്ചയും വിശ്വാസമൂല്യവും മുറുകെ പിടിക്കാൻ ദൈവീക വീക്ഷണമുള്ള പാതയിൽ സഞ്ചരിക്കാൻ യുവജനങ്ങൾക്ക് കഴിയണം. ഉത്തരവാദിത്വ ബോധത്തിൽ നിന്ന് വഴുതി മാറുന്ന തലമുറ ഭീകരവാദത്തിന്റേയും വർഗ്ഗീയതയുടേയും കണ്ണികളാകുന്നു. ഇത്തരത്തിലുള്ള സാമൂഹിക വിപത്തുകളെ നേരിടുന്നതിന് ആത്മീയതക്കൊപ്പം സാമൂഹിക ഇടപെടലുകൾ യുവജനങ്ങളുടെ ഭാഗത്ത് നിന്ന് ഉയർന്നു വരേണ്ടിയിരിക്കുന്നു. യുവാക്കളിൽ കുറ്റവാസനയും സ്വാർത്ഥതാല്പര്യങ്ങളും വർദ്ധിച്ചു വരുന്ന കാലഘട്ടത്തിൽ അവരെ ദൈവത്തിങ്കലേയ്ക്കും സൽസ്വഭാവ വളർച്ചയിലേക്കും നയിച്ച് ക്രൈസ്തവ മൂല്യങ്ങളുടെ പ്രചാരകരാക്കാൻ കഴിയണം. സ്വാർത്ഥതയുടെ കടന്നുവരവിനെ അതിജീവിച്ച് വിജയക്കൊടി പാറിക്കാൻ പോന്ന കരുത്തരാണ് യുവജനങ്ങൾ. ആ കരുത്ത് ആർജ്ജിച്ച് സാമൂഹിക പ്രതിബദ്ധതയുടെ വഴികളിലൂടെ മുന്നോട്ടു പോയി എങ്കിൽ മാത്രമേ സഭയും സമൂഹവും നിലനിൽക്കയുള്ളു.

ജീവിതത്തിൽ മുതിർന്നവർ കാണിച്ചു തരുന്ന മാതൃകകളും ക്രൈസ്തവ മൂല്യങ്ങളും കൈവിടാതെ മുന്നോട്ടു പോകുവാൻ നമ്മെപോലുള്ള യുവജനങ്ങൾക്ക് കഴിയണം.ഇന്നത്തെ ആധുനിക കാലഘട്ടം ഇത്തരം മൂല്യങ്ങളും അറിവുകളും ഉൾക്കൊള്ളാതെ പോകുന്നു എന്നത് ദു:ഖസത്യമാണ്.

> **നമ്മൾ ജീവിക്കുന്ന സമൂഹത്തോട് നമുക്കുളള കർത്തവ്യം തിരിച്ചറിഞ്ഞ് സാമൂഹിക നന്മക്കായി പ്രവർത്തിക്കണം ആധിനുക സമൂഹം ശരിക്കും കുറ്റകൃത്യങ്ങൾ നിറഞ്ഞതാണ്. അതിൽ നമ്മൾ അകപ്പെടാതെയും ദൈവം നമ്മെ ഏല്പ്പിച്ചിരിക്കുന്ന കടമകൾ തിരിച്ചറിഞ്ഞ് ദൈവാശ്രയത്തോടെ യുവാക്കൾ പോരാടണം.**

നമ്മൾ ജീവിക്കുന്ന സമൂഹത്തോട് നമുക്കുളള കർത്തവ്യം തിരിച്ചറിഞ്ഞ് സാമൂഹിക നന്മക്കായി പ്രവർത്തിക്കണം. ആധുനിക സമൂഹം ശരിക്കും കുറ്റകൃത്യങ്ങൾ നിറഞ്ഞതാണ്. അതിൽ നമ്മൾ അകപ്പെടാതെയും ദൈവം നമ്മെ ഏൽപ്പിച്ചിരിക്കുന്ന കടമകൾ തിരിച്ചറിഞ്ഞ് ദൈവാശ്രയത്തോടെ യുവാക്കൾ പോരാടണം. *യൗവനത്തിൽ നിന്റെ സൃഷ്ടാവിനെ ഓർത്തുകൊള്ളുക* എന്ന വേദവാക്യത്തെ വിസ്മരിച്ചുകൊണ്ടാണ് യുവാക്കൾ ഇന്നത്തെ ആധുനിക കാലഘട്ടത്തിൽ ജിവിക്കുന്നത്. ലോകത്ത് എവിടെയും യുദ്ധമായാലും, തീവ്രവാദമായാലും അവിടെയെല്ലാം ചുക്കാൻ പിടിക്കുന്നത് യുവത്വമാണ്. യഥാർത്ഥ സ്നേഹവും കരുതലും ലഭിക്കാതെ വരുമ്പോഴാണ് ഇവർ പാഴ്ചിന്തകളിലേക്ക് സഞ്ചരിക്കുന്നത്. നമ്മുടെ യുവജനങ്ങൾ ഈ പ്രവണതകളെ പ്രതിരോധിച്ചും, പ്രതികരിച്ചും മുന്നേറുന്നവരായിരിക്കണം. സഭാതലത്തിലും, സമൂഹത്തിലും ആത്മീയത നിറയ്ക്കുവാൻ കഴിയുന്ന എല്ലാ മണ്ഡലങ്ങളിലും യുവജനങ്ങളെ മുന്നിൽ നിർത്തി അവരുടെ പങ്കാളിത്തം ഉറപ്പാക്കി വികസനത്തിന്റെ രാജപാതയൊരുക്കണം ഭാരതത്തിന്റെ മതിൽ കെട്ടുകളെ പാപഭാരം തകർക്കുന്നു എങ്കിൽ അതിനെ തോൽപ്പിക്കുവാൻ നമുക്കു കഴിയണം. എങ്കിൽ മാത്രമേ നമ്മുടെ സാമൂഹിക പ്രതിബദ്ധത ഉണരുകയുള്ളു.

ഇന്നത്തെ സമൂഹത്തിനും സഭയ്ക്കും വേണ്ടി പ്രവർത്തിക്കാൻ സാഹചര്യം ഉണ്ടായിട്ട് അതിൽ നിന്ന് അകന്ന് നിൽക്കുകയാണ് യുവാക്കൾ ചെയ്യുന്നത്. സഭയുടേയും സമൂഹത്തിന്റേയും മുഖ്യധാരയിലേക്ക് കടന്നു വരുവാൻ അവർ കാട്ടുന്ന മൗനം അല്ലെങ്കിൽ താല്പര്യമില്ലായ്മ കുറവ് നാം ആഴത്തിൽ ചിന്തിക്കേണ്ടിയിരിക്കുന്നു.യുവജന പ്രസ്ഥാനത്തിന്റെ കൂട്ടായ്മയിൽ സജീവമാകുന്നത് വഴി അവൻ മികച്ച ഒരു സംഘാടകനും പൊതുവേദികളിൽ അവന് തന്റേതായ അഭിപ്രായം പറയുവാനുള്ള കരുത്ത് ആർജ്ജിക്കുകയാണ് ചെയ്യുന്നത്. ഒരു യുവാവിന്റെ മാനസ്സിക വളർച്ചയും പക്വതയും രൂപാന്തരപ്പെടുത്തുകയാണ് യുവജന പ്രസ്ഥാനം പോലുള്ള കൂട്ടായ്മകൾ ചെയ്യുന്നത്.ഏറ്റവും ഊർജ്ജസ്വലമായ ഈ പ്രായത്തിൽ സഭയ്ക്കും, സമൂഹത്തിനും വേണ്ടി നമുക്ക് എന്തെങ്കിലും ചെയ്യാൻ സാധിക്കണം നമുക്ക് ചുറ്റും വേദനയും പ്രയാസവും, കഷ്ടതയും അനുഭവിക്കുന്നവർ നിരവധി ഉണ്ട്. അവരുടെ പ്രയാസങ്ങൾ നമ്മുടെയും കൂടി പ്രയാസമായി കണ്ട് അതിന് തന്റേതായ പരിഹാരം കണ്ടെത്താനും നമുക്ക് കഴിയണം നമ്മുടെ ശക്തിയെ നാം തിരിച്ചറിഞ്ഞ് സാമൂഹിക പ്രതിബദ്ധതയുടെ വഴിയിലൂടെ സഞ്ചരിച്ച് മുന്നോട്ടു പോയെങ്കിൽ മാത്രമേ നാം ജീവിക്കുന്ന സമൂഹവും സഭയും നിലനിൽക്കുകയുള്ളൂ.

നമ്മുടെ സഭയിലും സമൂഹത്തിലും യുവജന പ്രസ്ഥാനത്തിന് വളരെയധികം കാര്യങ്ങൾ നിർവഹിക്കാനുണ്ട്. നമ്മുടെ പ്രവർത്തനങ്ങളിൽ നാം നിരന്തരം ഉത്സാഹികളായി എങ്കിൽ മാത്രമേ നമുക്ക് മുന്നേറാൻ സാധിക്കുകയുള്ളു. പുതിയ പുതിയ ആശയങ്ങൾ കണ്ടെത്തി അത് ചർച്ച ചെയ്ത് കർമ്മപഥത്തിൽ എത്തിക്കാൻ നമുക്ക് സാധിക്കണം എല്ലാ കാലത്തും പരി. സഭയുടെ കരുത്തും ധൈര്യവും യുവശക്തിയാണ്. ദൈവം നമ്മെ ഏൽപ്പിച്ചിരിക്കുന്ന കടമകൾ തിരിച്ചറിഞ്ഞ് ദൈവാശ്രയത്തോടെ തെറ്റായ പ്രവണതകൾക്കെതിരെ പോരാടണം. സഭയ്ക്കും, സമൂഹത്തിനും വേണ്ടി ചെയ്യാവുന്ന എല്ലാ കാര്യങ്ങളും നാളത്തേയ്ക്ക് മാറ്റി വയ്ക്കാതെ നിർവഹിക്കുകയും വേണം. *എന്റെ സഭ* എന്ന ചിന്ത ഓരോ യുവാക്കളിലും രൂപപ്പെടുത്തുകയും ചെയ്യണം. ആ ലക്ഷ്യത്തിനായ് യുവജന പ്രസ്ഥാനം എന്ന കൂട്ടായ്മയിലൂടെ നമുക്ക് ഒരുമയോടെ കൈകോർക്കാം.



അൽഗ കുര്യാക്കോസ്

# ബാല്യവും ക്രിസ്തീയ മൂല്യങ്ങളും

അറിവിന്റെ അച്ചുതണ്ടിലാണ് ഇന്ന് ലോകം കറങ്ങിക്കൊണ്ടിരിക്കുന്നത്. എവിടെയും വിവര വിസ്ഫോടനത്തിന്റെ മായിക ലോകം. ടി.വി.യും, ഇന്റർനെറ്റും, മൊബൈൽ ഫോണും ഇല്ലാത്ത കുഗ്രാമങ്ങൾ പോലും കാണാനില്ല. ഏതാനും വർഷങ്ങൾക്ക് മുമ്പ് ആലോചിക്കാൻ പോലും അസാദ്ധ്യമായ കാര്യങ്ങൾ അനുഭവയാഥാർത്ഥ്യങ്ങളായി ഇന്ന് നമ്മൾ ആസ്വദിക്കുന്നു.

> ഇളം മനസ്സുകൾ, വേരുപിടിക്കാത്ത സസ്യമാകാതെ, നീരുറവും, ഫലഭൂയിഷ്ടവുമായ മണ്ണും ഉള്ള സ്ഥലത്ത് തഴച്ചു വളരുന്ന വടവൃക്ഷമാവാൻ മൂല്യങ്ങളിൽ അടിയുറച്ച്, വിശ്വാസത്തിൽ, പ്രാർത്ഥനയോടെ വളരണം.

എന്നാൽ ലോകത്തിന് ഒന്ന് നഷ്ടപ്പെട്ടു. അതെന്താണ്? സാങ്കേതിക ബഹളങ്ങൾക്കിടയിൽ നമുക്ക് കിട്ടാതെ പോകുന്നത് സ്വസ്ഥതയാണ്, ശാന്തതയാണ്. അതു തേടി




യുള്ള ഓട്ടത്തിലാണ് മനുഷ്യൻ. സദാചാരത്തിന്റേയും നീതിബോധത്തിന്റേയും സകല സീമകളും ലംഘിക്കപ്പെടുന്നതാണ് അതിന്റെ കാരണം.

ഇവിടെയാണ് ക്രൈസ്തവ മൂല്യങ്ങളിൽ അടിയുറച്ച് കുഞ്ഞുങ്ങൾ വളരേണ്ടതിന്റെ ആവശ്യം മനസ്സിലാക്കേണ്ടത്.

''മകനേ, വകതിരിവിനെ കാത്തുകൊള്ളേണ്ടതിനും നിന്റെ അധരങ്ങൾ പരിജ്ഞാനത്തെ പാലിക്കേണ്ടതിനും ജ്ഞാനത്തെ ശ്രവിച്ച് എന്റെ ബോധത്തിന് ചെവിചാ

യിക്ക'' എന്നു സദൃ: 5:1, 2 ൽ നാം വായിക്കുന്നു. തിരുവെഴുത്ത് എന്തെന്നു തിരിച്ചറിഞ്ഞ് ക്രൈസ്തവ മൂല്യങ്ങളിൽ ജീവിക്കുവാനുള്ള ജ്ഞാനം പൈതൽപ്രായം മുതൽ നേടണം.

സദൃശ്യവാക്യങ്ങൾ 3-ാം അദ്ധ്യായത്തിൽ ദൈവവഴി തിരഞ്ഞെടുക്കുന്ന പൈതലിനു ലഭിക്കുന്ന അസാധാരണമായ നന്മകൾ വിവരിക്കുന്നു. ദീർഘായുസ്സും സമാധാനവുമാണത്. അതുകൊണ്ട് ഇപ്പോൾ ജനിച്ച ശിശുക്കളെപ്പോലെ രക്ഷക്കായി വളരുവാൻ, വചനം എന്ന മായമില്ലാത്ത പാൽ കുടിപ്പാൻ വാഞ്ഛിപ്പിൻ (1 പത്രോസ് 2:2)

ആകുലചിന്ത, വിദ്വേഷം, സ്വാർത്ഥത, ലൗകികാസക്തി തുടങ്ങിയ ഇരുട്ടിന്റെ ക്രിയാരൂപങ്ങൾ നിറഞ്ഞ ഈ കാലഘട്ടത്തിൽ, നാശോന്മുഖമായ അന്ത്യത്തിലേക്ക് അത് നമ്മെ നയിക്കും. നമ്മിലുള്ള വെളിച്ചം ഇരുളായിത്തീരാതെ കത്തിജ്ജ്വലിക്കുവാൻ ക്രിസ്തു വചനം വഴിതെളിക്കും.

ഇളം മനസ്സുകൾ, വേരുപിടിക്കാത്ത സസ്യമാവാതെ, നീരുറവും, ഫലഭൂയിഷ്ടവുമായ മണ്ണും ഉള്ള സ്ഥലത്ത് തഴച്ചു വളരുന്ന വടവൃക്ഷമാവാൻ മൂല്യങ്ങളിൽ അടിയുറച്ച്, വിശ്വാസത്തിൽ, പ്രാർത്ഥനയോടെ വളരണം.

യുവത്വത്തിൽ, ജീവിതം ആസ്വദിച്ച് പ്രായമാകുമ്പോൾ ദൈവസേവനം നടത്തിയാൽ പോരേ എന്നു ചോദിച്ചാൽ ''മാമ്പഴം മുഴുവൻ ഒറ്റക്കു തിന്നശേഷം മാങ്ങാണ്ടി ദൈവത്തിനു കാഴ്ച വയ്ക്കുന്നതുപോലെയായിരിക്കരുത്.. '' എന്നേ പറയാനുള്ളൂ.

*ചൊല്ലും ചോറും കൊടുത്തു വേണം കുട്ടികളെ വളർത്താ*നെന്ന് മുതിർന്നവർ പറഞ്ഞിട്ടുണ്ട്. ചോറ് ശാരീരിക വളർച്ചയ്ക്ക് ഉതകുമെങ്കിൽ ചൊല്ല് ആത്മീയവും വിവേകപൂർണ്ണവുമായ വളർച്ചക്കും ഉതകും. ഒരു ക്രൈസ്തവ ജീവിതത്തിൽ ഈ ചൊല്ല് ദൈവ വചനങ്ങളാകുന്നു.

അമ്മയുടെ മാറിലെ ചൂടുപറ്റി കിടന്നുറങ്ങാൻ ആഗ്രഹിക്കുന്ന കുഞ്ഞിനെ പരിഷ്കാരത്തിന്റെ പേരിൽ മാറ്റിക്കിടത്തുന്ന മാതാപിതാക്കളുള്ള ഈ കാലഘട്ടത്തിൽ ദൈവത്തിൽ വേരൂന്നാത്ത ജീവിതം ആടിഉലയുമെന്ന യാഥാർത്ഥ്യം ഇളം തലമുറയെ ബോദ്ധ്യപ്പെടുത്തേണ്ടതാണ്. ഏതെല്ലാം കൊടുങ്കാറ്റുകളുണ്ടായാലും പതറാതെ ഉറച്ചു നിൽക്കുന്ന ദൈവവിശ്വാസമാണ് മക്കളുടെ മുൻപിൽ മാതാപിതാക്കൾ കാഴ്ചവയ്ക്കേണ്ടത്.

സദൃ: 22:6-ൽ പറയുന്നതുപോലെ ''ബാലൻ നടക്കേണ്ടുന്ന വഴി ശൈശവത്തിൽ തന്നെ അവനെ പഠിപ്പിക്കുക. വൃദ്ധനായാലും അതിൽ നിന്നും തെറ്റിപ്പോകയില്ല''. ഈ നടക്കേണ്ടുന്ന വഴിയാണ് ദൈവവചനം. കുടുംബജീവിതത്തിൽ മാതാപിതാക്കളും മക്കളും ചേർന്നുള്ള പ്രാർത്ഥനയ്ക്കും ആരാധനയ്ക്കും സുപ്രധാന സ്ഥാനമുണ്ട്. ആ അന്തരീക്ഷത്തിൽ വളരുന്ന കുഞ്ഞ് പിൻതലമുറക്കുവേണ്ടിയും അതുതന്നെ വർത്തിക്കും. ''ചൊട്ടയിലെ ശീലം ചുടലവരെ'' എന്നു പറയുന്നതുപോലെ.

നമ്മുടെ പുഞ്ചിരിയും, അനുകമ്പയും സ്നേഹം നിറഞ്ഞ വാക്കുകളും, പെരുമാറ്റവും മറ്റുള്ളവരുടെ നേർക്ക് നീട്ടുന്ന സഹായഹസ്തവുമെല്ലാം നമ്മുടെ വെളിച്ചം പുറത്തുവിടാനുള്ള ജാലകങ്ങളാണെന്ന് കുഞ്ഞു മനസ്സുകൾ അറിഞ്ഞുതന്നെ വളരണം. മറ്റുള്ളവരെ സംബന്ധിച്ചുള്ള ദയാപൂർവ്വമായ കരുതലാണ് ഒരു ക്രിസ്ത്യാനിയുടെ ലക്ഷണം.

സമ്പത്ത്, കീർത്തി, വിദ്യാഭ്യാസം എന്നിവയ്ക്കായി ഓടുന്ന ഇന്നത്തെ യൗവ്വനം, എല്ലാ ഐശ്വര്യങ്ങളും അവനു സിദ്ധിക്കുമ്പോൾ അവ വഹിക്കുവാനുള്ള ശക്തിയില്ലെങ്കിൽ അവ കുരിശുകളായി പരിണമിക്കും എന്നുമറന്നു പോകുന്നു. എന്നാൽ ക്രിസ്തുവിൽ ജീവിക്കുന്ന ഒരുവന് കുരിശ് ശാപമല്ല. 2 തിമോത്തി: 3:16-ൽ പറഞ്ഞിരിക്കുന്നപോലെ ദൈവവചനം പഠിച്ചിട്ടുള്ളവൻ ദൈവത്തിനും തികഞ്ഞവൻ ആയിരിക്കും.

ക്രിസ്തുവിൽ ജീവിക്കുന്നവരുടെ വാക്കുകളേക്കാൾ അവരുടെ ജീവിതം നമ്മോട് അവരേപ്പറ്റി സംസാരിക്കും. അങ്ങനെ നമ്മുടെ വാക്കുകളേക്കാൾ നമ്മുടെ ജീവിതം നമ്മെപ്പറ്റി സംസാരിക്കട്ടെ.



ഫാ. വർഗീസ് പി. വർഗീസ്

# ആരാധനാഗാനങ്ങളുടെ അർത്ഥവും വേദപുസ്തക അടിസ്ഥാനവും

**1. വെളിവു നിറഞ്ഞോ ...... ശോഭിപ്പിക്കെന്നും.**

പ്രകാശം നിറഞ്ഞ യേശുവേ, നിന്റെ പ്രകാശത്താൽ ഞങ്ങൾ പ്രകാശം കാണുന്നു. എന്തെന്നാൽ എല്ലാ സൃഷ്ടികളേയും പ്രകാശിപ്പിക്കുന്ന സത്യപ്രകാശം നീയാകുന്നു. സ്വർഗ്ഗീയ പിതാവിന്റെ കതിരേ, നിന്റെ ആനന്ദകരമായ പ്രകാശത്താൽ ഞങ്ങളെ പ്രകാശിപ്പിക്കണമേ (സങ്കീ. 104:2; അപ്പോ. 22:6)

**2. വെളിവിൻ തട്ടിൽ ..... ഞങ്ങൾക്ക്**

സ്വർഗ്ഗത്തിൽ (പ്രകാശത്തിന്റെ വാസസ്ഥലത്ത്) വസിക്കുന്ന പുണ്യവാനും വിശുദ്ധനുമേ, പ്രതികൂലമായ കഷ്ടതകളും ദുർവിചാരങ്ങളും ഞങ്ങളിൽ നിന്ന് ഒഴിവാക്കണമേ. നീതിയുടെ പ്രവർത്തികൾ ചെയ്യുവാൻ വിശുദ്ധിയുടെ ഹൃദയം ഞങ്ങൾക്ക് നൽകണമേ (എഫേ. 2:10)

**3. ഹാബേലിൽ .... അൻപാലടിയാരേ കാക്കു**

നിഷ്കളങ്കനായ ഹാബേലിന്റെ കുഞ്ഞാടും നീതിമാനായ നോഹിന്റെ കാഴ്ചയും അബ്രഹാമിന്റെ ബലിയും സ്വീകരിച്ച കർത്താവേ, ഞങ്ങളുടെ നോമ്പും പ്രാർത്ഥനയും കൈക്കൊണ്ട് നിന്റെ കരുണയാൽ ഞങ്ങളുടെ യാചനകൾക്ക് ഉത്തരമരുളണമേ. (ഉൽപ. 4:4; ഉൽപ. 8:20; ഉൽപ. 13:18; എബ്രാ. 11:4-8)

**4. മോചനമതിനായ് ....... കൈക്കൊള്ളൂം**

പാപികളെ, പാപമോചനത്തിനായി യാചിപ്പാനും അന്വേഷിപ്പാനും വരുവിൻ. എന്തുകൊണ്ടെന്നാൽ മുട്ടുന്നവർക്ക് കർത്താവിന്റെ വാതിൽ തുറക്കപ്പെട്ടിരിക്കുന്നു. യാചിക്കുന്നവർക്ക് ലഭിക്കുന്നു. അന്വേഷിക്കുന്നവർക്ക് നൽകപ്പെടുന്നു. (എഫേ. 1:7; 1 യോഹ. 1:9; വി. മത്തായി 7:7)

**5. കർത്താവേ നിൻ ..... വലഭാഗത്തിൽ**

നിന്റെ വിശുദ്ധ ശരീരം ഭക്ഷിക്കുകയും ജീവനുള്ള നിന്റെ രക്തം കുടിക്കുകയും ചെയ്ത വിശ്വസികളായ വാങ്ങിപ്പോയവർക്ക് നല്ല ഓർമ്മ നൽകണമെ. നിന്റെ മഹത്വത്തിന്റെ ഉദയദിവസത്തിൽ അവർ നിന്റെ വലതുഭാഗത്തു നിൽക്കണമെ. (വി. മത്താ. 25:31-33)

(സുറിയാനി ഗാനത്തിന്റെ അർത്ഥമാണ് നൽകിയിരിക്കുന്നത്)



ഗബ്രിയേൽ തളിയച്ചിറ

# നവവർഷ പുതുജീവൻ

സംതൃപ്തിയുടെയലയടികൾ ശാന്തമായ
ആഴങ്ങളിൽ പ്രതിദ്ധ്വനിക്കുന്നു!
സമാധാനത്തിന്റെ ശാന്തത കളിയാടുന്നയെന്റെ,
ജീവിതമെത്രയോ വലുതാണ്!
ആനന്ദലഹരിയിലാണു ഞാൻ.

എത്ര ഘനഗംഭീരമായിരിക്കുമവന്റെ ശബ്ദം!
ആയിരം സൂര്യതേജസ്സിനേക്കാൾ
പ്രഭാപൂരിതമാണവന്റെ വദനം!
അവനെയൊരുനോക്കുകാണുവാനേറെ
കൊതിക്കുന്നു.

അവനെന്നെ കരുതി;
എന്റെ നേരെ കൃപാലുവായി!
വേദനകൾക്കൊപ്പം സഞ്ചരിച്ചെന്റെ
നൊമ്പരങ്ങൾ തൊട്ടറിഞ്ഞു
കണ്ണുനീർത്തുള്ളികളൊപ്പിത്തന്നു;
തോളത്ത് മെല്ലെ തട്ടിയവനാശ്വസിപ്പിച്ചു!

ഒരു കൊച്ചുമെഴുകുതിരിനാളമായ്,
നാളെയേക്കുറിച്ചെന്റെയുള്ളിലേറെ
പ്രതീക്ഷ നൽകി!
പ്രത്യാശയുടെ വിഹായസ്സിലാണു ഞാൻ
ഇന്നലെയവൻ നീട്ടിയ പാണികൾ
ഇന്നെനിക്കാനന്ദലഹരിയായി,
നാളേയുടെ പൂക്കാലവുമായി.

ആനന്ദത്താലെന്റെ നയനങ്ങളാർദ്രങ്ങളാകുന്നു
എന്റെ ശക്തിയായെന്റെ പ്രാണവായുവായെന്റെ
ചൈതന്യമായ്
എന്നിലവൻ നിറയുന്നു!
എന്റെ പ്രാണനാഥാ, എനിക്കായ് കരുതിയ
കൃപകൾക്കു സ്തുതി
ഇനിയും..... കൃപാകടാക്ഷംകൊണ്ടെന്നെ
നിറയ്ക്കേണമേ....






വെരി. റവ. പി.യു. കുര്യാക്കോസ്
കോറെപ്പിസ്കോപ്പ

# ബൈബിൾ ക്വിസ്

**ക്വിസ് ഭാഗം : സങ്കീർത്തനം 1 – 75**

1. സത്യം നിമിത്തം ഉയർത്തേണ്ടതിന് ഭക്തന്മാർക്ക് ദൈവം കൊടുത്തിരിയ്ക്കുന്ന അടയാളമെന്ത്?
2. കൈക്കൂലിയെക്കുറിച്ച് പറഞ്ഞിരിക്കുന്ന ആദ്യത്തെ സങ്കീർത്തനം ഏത്?
3. സങ്കീർത്തനം തുടങ്ങുന്നത് ആരിലാണ്?
4. നീതിമാൻ ആനന്ദിക്കുന്നത് എന്തുകണ്ടിട്ടാണ്?
5. ദുഷ്ടന്റെ കുട്ടിയുടെ പേരെന്ത്?
6. ഒരാളിന്റെ പേരും ഒരു നാദത്തിന്റെ പേരും ഒന്നാണ് പേരെന്ത്?
7. ദേവന്മാരിൽ ആരംഭിക്കുന്ന ഒരു സങ്കീർത്തനം ഏത്?
8. ദുഷ്ടന്മാരുടെ മാല ഏതാണ്?
9. കൊടുമുടികൾ ഏറിയ പർവ്വതം ഏതാണ്?
10. സേലാ എന്ന പദം കാണുന്ന പഴയ നിയമത്തിലെ മറ്റൊരു പുസ്തകമേത്?

ഉത്തരങ്ങൾ ഓഫീസിൽ ലഭിയ്ക്കേണ്ട
അവസാന തീയതി : **31– 03 – 2015.**

അയക്കേണ്ട വിലാസം :
**ചീഫ് എഡിറ്റർ,**
**പ്രദീപ്തി, പ്രസാദം സെന്റർ, കോലഞ്ചേരി**

ശരിയുത്തരം അയച്ചു തരുന്നവരിൽ നിന്ന് നറുക്കെടുപ്പിലൂടെ തെരഞ്ഞെടുക്കപ്പെടുന്ന ഭാഗ്യശാലിക്ക് സമ്മാനം നൽകുന്നതാണ്.



*ഡോ. ജെ.കെ.എസ്. വീട്ടൂർ*

# സന്മനസ്സുള്ളവർക്ക് സമാധാനം

വന്നുചേരുന്നു ക്രിസ്തുമസ് രാത്രി
മന്നിടത്തിൽ വെളിച്ചം വിതയ്ക്കാൻ

അന്നു കാലിത്തൊഴുത്തിൽ പിറന്ന
വിണ്ണവൻ നിത്യ സത്യസ്വരൂപൻ
വിശ്വമാനവൻ പ്രേക്ഷിച്ചതെല്ലാം
പുൽക്കൊടിക്കും വിനീതനായ് തന്നെ.

സ്നേഹ സന്ദേശമെത്തിയ കർണ്ണം
ഗർവ്വുകൊണ്ടു ബധിരമായ് പോകേ
ഭാരമേറിയ ക്രൂശേന്തിയങ്ങ്
കാൽവരിപ്പാത താണ്ടുന്നകാണ്മൂ.

കയ്പുനീരിന്റെ കാസയിൽ രക്തം
കാണികൾക്കു വിരുന്നായി നൽകി.
ഭൂമിയിൽ തന്റെയാഗമ ലക്ഷ്യം
ഭൂരിലോകർക്കും ഗോചരമാക്കി.

സ്നേഹമാകും സുവർണ്ണ നൂൽകൊണ്ടീ-
ലോകമൊക്കെയും നെയ്തൊരു സ്വപ്നം
ഊടുപാവുകൾ നാനാവിധത്തിൽ
ഈടുനില്ക്കായ്കിൽ ഈവിധമായി.

കാമവൈര്യങ്ങളാടിത്തിമിർക്കും
മാമകചിത്തമെന്നും കൊതിപ്പു
താവകപ്പാദം ചുംബിച്ചു നില്ക്കും
താരകങ്ങളിലൊന്നതായ് തീരാൻ





# ഭദ്രാസന വാർത്തകൾ

## പ്രാർത്ഥനായോഗം വാർഷികം

കണ്ടനാട് വെസ്റ്റ് ഭദ്രാസനത്തിലെ പ്രാർത്ഥനാ യോഗത്തിന്റെ വാർഷികം മെയ് 1 ന് പ്രസാദം സെന്ററിൽ വെച്ച് അഭി. ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ നടത്തുന്നതാണ്.

(ക്വിസ് ഭാഗം - 1 കൊരി. 1-5)

പ്രാർത്ഥനായോഗം പെരുവ മേഖലാ സമ്മേളനം മാർച്ച് 15 ന് മാന്താനത്തെ ശ്രീ. എം.എം.തോമസിന്റെ ഭവനത്തിൽ വച്ച് വൈകിട്ട് 6.30 മുതൽ അഭി. ഡോ. മാത്യൂസ് മാർ സേവേറിയോസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ നടത്തപ്പെടുന്നതാണ്.

## യുവജനപ്രസ്ഥാനം വാർഷിക യോഗം

കണ്ടനാട് വെസ്റ്റ് ഭദ്രാസന യുവജനപ്രസ്ഥാനത്തിന്റെ വാർഷിക യോഗം അഭി. ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലിത്തായുടെ അദ്ധ്യക്ഷതയിൽ 2014 ഡിസംബർ 21 ന് പ്രസാദം സെന്ററിൽ വച്ച് നടത്തപ്പെട്ടു. മുളക്കുളം മേഖലാ യോഗം 2015 ജനുവരി 25 നും, പിറവം മേഖലായോഗം ജനുവരി 31 നും നടത്തി. പാമ്പാക്കുട മേഖലാ യോഗം, സെന്റ്ജോൺസ് ഓർത്തഡോക്സ് വലിയ പള്ളിയിൽ വച്ച് ഫെബ്രുവരി 8 നും, കോലഞ്ചേരി മേഖലായോഗം സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ് കാതോലിക്കേറ്റ് സെന്ററിൽ വച്ച് ഫെബ്രുവരി 22 ന് നടത്തുന്നതാണെന്നും യുവജന പ്രസ്ഥാനം വൈസ് പ്രസിഡന്റ് റവ. ഫാ. ജോമോൻ ചെറിയാൻ അറിയിച്ചു.

## ബാലസമാജം

ബാലസമാജത്തിന്റെ കേന്ദ്ര വാർഷിക യോഗം 2015 ജനുവരി 24, 25, 26 എന്നീ ദിവസങ്ങളിൽ പാമ്പാടി ദയറായിൽ വച്ച് നടത്തി. നമ്മുടെ ഭദ്രാസനത്തിൽ നിന്നും 5 ബാലസമാജ പ്രതിനിധികൾ പങ്കെടുത്തു.

ബാലസമാജത്തിന്റെ യൂണിറ്റുകൾ രജിസ്റ്റർ ചെയ്യാത്തവർ എത്രയും വേഗം രജിസ്ട്രേഷൻ പൂർത്തിയാക്കേണ്ടതാണ്. മേഖലാ സെക്രട്ടറിമാരും ജനറൽ സെക്രട്ടറിയും യൂണിറ്റുകൾ സന്ദർശിക്കുന്നതാണ്.

## കോലഞ്ചേരി മെഡിക്കൽ കോളേജ്



കോലഞ്ചേരി എം.ഒ.എസ്.സി. മെഡിക്കൽ കോളേജിലെ 2013 - 2014 വർഷം നേഴ്സിംഗ് വിദ്യാർത്ഥികളുടെ പ്രായോഗിക പരിശീലനത്തിന്റെ ഭാഗമായി രണ്ട് വിദ്യാർത്ഥികൾ വീതം ഓരോ ആഴ്ചയിലും പ്രതീക്ഷാ ഭവനിൽ താമസിച്ച് ശുശ്രൂഷ നിർവ്വഹിച്ചു. മെഡിക്കൽ മിഷൻ മാനേജ്മെന്റിനോടും അദ്ധ്യാപകരോടും വിദ്യാർത്ഥികളോടും നന്ദി അറിയിച്ചുകൊണ്ട് ഭദ്രാസന മെത്രാപ്പോലീത്ത അഭി. ഡോ. മാത്യൂസ് മാർ സേവേറിയോസ് തീരുമേനി സമ്മേളനത്തിൽ സംസാരിച്ചു.

## അഭി. ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്ത ഷഷ്ടബ്ദിപൂർത്തി സ്മാരക മന്ദിരം

മുളക്കുളം മണ്ണൂക്കുന്ന് സെന്റ് മേരീസ് കത്തീഡ്രലിൽ പണിപൂർത്തിയാക്കിയ പുതിയ സൺഡേ സ്കൂൾ മന്ദിരത്തിന്റെ ഉദ്ഘാടനം 2015 ഫെബ്രുവരി14 -ാം തീയതി പരിശുദ്ധ കാതോലിക്കാ ബാവാ തിരുമനസ്സുകൊണ്ട് നിർവ്വഹിക്കുന്നു. 13-ാം തീയതി വെള്ളിയാഴ്ച അഭി. ഡോ. മാത്യൂസ് മാർ സേവേറിയോസ് തിരുമേനി മന്ദിരത്തിന്റെ കൂദാശ നിർവ്വഹിക്കും.



തലമുറകൾക്ക് വേദവെളിച്ചം പകർന്നു നൽകി 2002 ൽ ശതാബ്ദി ആഘോഷിച്ച മണ്ണൂക്കുന്ന് സൺഡേസ്കൂളിന് ഒരു പുതിയ മന്ദിരം നിർമ്മിക്കുക എന്നത് ഇടവക ജനങ്ങളുടെ ചിരകാലാഭിലാഷമായിരുന്നു. 2011-ൽ ഇടവക മെത്രാപ്പോലീത്ത അഭി. സേവേറിയോസ് തിരുമേനി ശിലാസ്ഥാപനം നടത്തി അനുഗ്രഹിച്ച നിർമ്മാണ പ്രവർത്തനങ്ങൾ ഇടവകാംഗങ്ങളുടെ നിർലോഭമായ സഹകരണത്താൽ ഇപ്പോൾ പൂർണ്ണതയിൽ എത്തിയിരിക്കുകയാണ്. കേവലം ഒരു സൺഡേസ്കൂൾ കെട്ടിടം എന്നതിലുപരിയായി മഹാപുരോഹിത ആസ്ഥാനം, ചരിത്രമ്യൂസിയം, ലൈബ്രറി, ആത്മീയ സംഘടനകളുടെ ഓഫീസുകൾ തുടങ്ങിയവ ഉൾപ്പെടുന്ന ഈ ആധ്യാത്മിക സാംസ്കാരിക സമുച്ചയം കണ്ടനാട് ഭദ്രാസനത്തിന്റെ തേരാളിയായ ഡോ. മാത്യൂസ് മാർ സേവേറിയോസ് തിരുമേനിയുടെ 60 വർഷത്തെ സാക്ഷ്യജീവിതിന് മണ്ണൂക്കുന്ന് കത്തീഡ്രലിന്റെ സ്നേഹാദരങ്ങളായി സമർപ്പിക്കപ്പെടുകയാണ്. ഭദ്രാസനത്തിലെ പ്രഥമ കത്തീഡ്രലായ മണ്ണൂക്കുന്നു പള്ളിയിൽ ഡോ. മാത്യൂസ് മാർ സേവേറിയോസ് ഷഷ്ടബ്ദിപൂർത്തി സ്മാരക മന്ദിരം നിർമ്മിക്കാൻ സാധിച്ചതിൽ ഇടവകക്ക് അതിയായ സന്തോഷമുണ്ട്. അറിവിന്റെ വെളിച്ചം പ്രസരിപ്പിക്കുന്ന കെടാവിളക്കായി ഈ മന്ദിരം പ്രശോഭിക്കുവാൻ ഏവരുടെയും പ്രാർത്ഥനക്കായി സമർപ്പിക്കുന്നു.

## പ്രീമാരിറ്റൽ കൗൺസലിംഗ്

വിവാഹ ജീവിതത്തിലേക്ക് പ്രവേശിക്കുന്നവർക്കായുള്ള 2015 ലെ കൗൺസലിംഗ് ക്ലാസ്സുകൾ താഴെ പറയുന്ന ദിവസങ്ങളിൽ മലങ്കര ഓർത്തഡോക്സ് സിറിയൻ ചർച്ച് മെഡിക്കൽ കോളേജിൽ വച്ച് നടത്തുന്നതാണ്. 14-03-2015, 13-06-2015, 12-09- 2015, 12-12- 2015 ഈ കോഴ്സിന്റെ അപേക്ഷാഫോം www.kandanadwest.org എന്ന സൈറ്റിൽ ലഭ്യമാണ്.

## പാരീഷ് മിഷൻ

കോലഞ്ചേരി സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ് ഓർത്തഡോക്സ് ചർച്ചിന്റെ ആഭിമുഖ്യത്തിൽ കോട്ടയം ഓർത്തഡോക്സ് വൈദീക സെമിനാരി അദ്ധ്യാപകരുടേയും വിദ്യാർത്ഥികളുടേയും നേതൃത്വത്തിൽ 2014 ഡിസംബർ 20 മുതൽ 24 വരെ തീയതികളിൽ ഇടവകയിൽ പാരീഷ് മിഷൻ സംഘടിപ്പിച്ചു. ഗാനശുശ്രൂഷ, വചനശുശ്രൂഷ, മദ്ധ്യസ്ഥ പ്രാർത്ഥന, കുട്ടികളുടെ വിവിധ കലാപരിപാടികൾ, പ്രബോധന ക്ലാസ്സുകൾ, ഭവന സന്ദർശനം എന്നിവ നടത്തപ്പെട്ടു. വികാരി ഫാ. ജേക്കബ്ബ് കുര്യൻ, ഫാ. ലൂക്കോസ് തങ്കച്ചൻ, ഫാ. ഏലിയാസ് കുറ്റിപറിച്ചേൽ എന്നിവർ നേതൃത്വം നൽകി. ഇടവക മെത്രാപ്പോലീത്ത അഭി. ഡോ. മാത്യൂസ് മാർ സേവേറിയോസ് തിരുമേനിയുടെ സാന്നിദ്ധ്യം പാരീഷ് മിഷൻ പ്രവർത്തനങ്ങൾക്ക് ഉണർവ്വേകി.



## ശുശ്രൂഷക സംഘം

മലങ്കര ഓർത്തഡോക്സ് സഭയുടെ ദേവാലയങ്ങളിൽ ദനഹാ ശുശ്രൂഷയ്ക്കായി പ്രത്യേകം രൂപകല്പന ചെയ്ത സ്ഫടികപാത്രം കണ്ടനാട് വെസ്റ്റ് ഭദ്രാസനത്തിലെ വിവിധ ദേവാലയങ്ങളിൽ ഉപയോഗിച്ചു. അഖില മലങ്കര ശുശ്രൂഷക സംഘം രൂപകല്പനചെയ്ത സ്ഫടികപാത്രം ഭദ്രാസനത്തിലെ ഓഫീസ് സമുച്ചയത്തോട് ചേർന്ന് പ്രവർത്തിക്കുന്ന ജെ.എം.പി.എം. ബുക്ക്ഷോപ്പ് വഴിയാണ് വിതരണം ചെയ്തത്. ക്രിസ്തുവിന്റെ മാമോദീസായുടെ ഐക്കണും, സഭയുടെ മുദ്രയും സ്ഫടികപാത്രത്തിൽ ആലേഖനം ചെയ്തിട്ടുണ്ട്. കുപ്പിയുടെ മുകൾ ഭാഗത്ത് മരക്കുരിശ് ക്രമീകരിച്ചിരിക്കുന്നു. ദനഹാ ശുശ്രൂഷയ്ക്ക് പ്രത്യേകം ശോശപ്പായും രൂപകല്പന ചെയ്തിട്ടുണ്ട്.



കണ്ടനാട് വെസ്റ്റ് ഭദ്രാസനത്തിലെ ശുശ്രൂഷക സംഘത്തിന്റെ ആഭിമുഖ്യത്തിൽ ഇടവകതലങ്ങളിൽ യൂണിറ്റ് പ്രവർത്തനങ്ങൾ സജ്ജമാക്കുവാൻ വിവിധ ക്രമീകരണങ്ങൾ ആസൂത്രണം ചെയ്തതായി ഭദ്രാസന വൈസ് പ്രസിഡന്റ് റവ. ഫാ. വർഗീസ് പി. വർഗീസ് അറിയിച്ചു.

## കുടുംബ സംഗമം

കോലഞ്ചേരി സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ് ഓർത്തഡോക്സ് സിറിയൻ ചർച്ചിലെ 18 കുടുംബയൂണിറ്റുകളുടെ സംഗമം ഡിസംബർ 18 ന് നടത്തി. വികാ

രി റവ. ഫാ. ജേക്കബ്ബ് കുര്യൻ അദ്ധ്യക്ഷതവഹിച്ചു. റവ. ഫാ. ജോസഫ് പുത്തൻപുരയ്ക്കൽ മുഖ്യപ്രഭാഷണം നടത്തി.

കടമറ്റം സെന്റ് ജോർജ്ജ് ഓർത്തഡോക്സ് സിറിയൻ ചർച്ചിലെ 7 കുടുംബയൂണിറ്റുകളുടെ സംഗമങ്ങൾ ജനുവരി 4 ഞായറാഴ്ച മുതൽ ഫെബ്രുവരി 15 ഞായറാഴ്ച വരെയുള്ള ദിവസങ്ങളിൽ നടത്തി. വികാരി റവ. ഫാ. എബ്രാഹം കെ. ജോൺ, റവ.ഫാ.കുര്യൻ ചെറിയാൻ എന്നിവർ നേതൃത്വം നല്കി.

### നക്ഷത്രസന്ധ്യ

പാമ്പാക്കുട സെന്റ് ജോർജ്ജ് ഓർത്തഡോക്സ് ചർച്ചിന്റെ നേതൃത്വത്തിൽ 2014 ഡിസംബർ 25 ന് നക്ഷത്രസന്ധ്യ സംഘടിപ്പിച്ചു. ഇടവകയിലെ വിവിധ കുടുംബയൂണിറ്റുകളുടെ നേതൃത്വത്തിലുള്ള റാലികൾ, കലാപരിപാടികൾ, ഫ്ലോട്ടുകൾ എന്നിവ ഈ പരിപാടിക്ക് മാറ്റുകൂട്ടി. സാംസ്കാരിക സമ്മേളനം ഇടവക മെത്രാപ്പോലീത്ത അഭി. മാത്യൂസ് മാർ സേവേറിയോസ് ഉദ്ഘാടനം ചെയ്തു. വികാരി ബഹു. ഫാ. ഡോ. ജോൺസ് എബ്രഹാം കോനാട്ട് അദ്ധ്യക്ഷത വഹിച്ചു.



### ക്രിസ്തുമസ് സന്ദേശ റാലി



മണ്ണൂക്കുന്ന് കത്തീഡ്രലിന്റെ നേതൃത്വത്തിൽ 2014 ഡിസംബർ 23-ാം തീയതി ക്രിസ്തുമസ് സന്ദേശ റാലി നടത്തി. പെരുമ്പടവം സെന്റ് ജോർജ്ജ് പള്ളി, പെരുവ കാതോലിക്കേറ്റ് സെന്റർ എന്നീ ദേവാലയങ്ങളുടെ സംയുക്ത സഹകരണത്തിൽ നടത്തിയ റാലി വൈകിട്ട് 7 മണിക്ക് പെരുവ കാതോലിക്കേറ്റ് സെന്ററിൽ നിന്നും ആരംഭിച്ചു. മണ്ണൂക്കുന്ന് കത്തീഡ്രലിൽ സമാപന റാലിക്ക് ശേഷം നടന്ന സമ്മേളനത്തിൽ ശ്രുതി ഡയറക്ടർ ബഹു. എം.പി. ജോർജ്ജ് അച്ചൻ ക്രിസ്തുമസ് സന്ദേശം നല്കി. ബഹുമാന്യരായ കുര്യാക്കോസ് പോത്താറിയിൽ കോർ എപ്പിസ്കോപ്പ, ഫാ. ജോൺ കുര്യാക്കോസ്, ഫാ.വി.എം.പൗലോസ്, ഫ. സി.എം. കുര്യാക്കോസ്, ഫാ. ഗീവർഗീസ് ജോൺ, ശ്രീ. തോമസ് മാന്താനം എന്നിവർ റാലിക്ക് നേതൃത്വം നല്കി.



കടമറ്റം സെന്റ് ജോർജ്ജ് ഓർത്തഡോക്സ് പള്ളിയിലെ ചാരിറ്റി പ്രവർത്തനങ്ങളുടെ ഭാഗമായി അബുദാബി സെന്റ് ജോർജ്ജ് ഓർത്തഡോക്സ് കത്തീഡ്രലിന്റെ സഹകരണത്തോടെ മാടമ്പുറത്ത് മോളി വർഗീസിനു വേണ്ടി നിർമ്മിച്ച ഭവനത്തിന്റെ താക്കോൽ ദാനം കണ്ടനാട് വെസ്റ്റ് ഭദ്രാസന മെത്രാപ്പോലീത്ത **അഭി. ഡോ. മാത്യൂസ് മാർ സേവേറിയോസ് തിരുമേനി** നിർവ്വഹിച്ചു.

# പ്രതിഭ

കറിപൗഡറുകൾ വാങ്ങൂ.....

**ജീവകാരുണ്യ പ്രവർത്തനങ്ങളിൽ പങ്കാളിയാകൂ....**

AGMARK
GRADE STANDARD

അഗ്മാർക്ക്
അംഗീകരിച്ച ഗുണമേന്മ

# പ്രതിഭ

## കറിപൗഡറുകൾ



മുളകുപൊടി, മല്ലിപ്പൊടി, മഞ്ഞൾപൊടി, സാമ്പാർപൊടി, രസംകൂട്ട്, കുരുമുളകുപൊടി, കറി മസാല, മീൻകറി മസാല, മീൻ വറുക്കുന്ന മസാല, മീറ്റ് മസാല, ചിക്കൻ മസാല

Malankara Orthodox Syrian Church

# JMPM BOOK CENTRE

Joseph Mar Pachomios Memorial Book Centre, Kolenchery

Diocese of Kandanad west

Prasadam centre, Kolenchery P.O., Ernakulam - 682311, Kandanad (W)

Ph : 0848-2761286, 9447763730



കുരിശ്, മുത്തുക്കുട, കാപ്പ, ധൂപക്കുറ്റി, കാസസെറ്റ്, വിരിക്കൂട്ട്, കുന്തിരിക്കം, പള്ളിത്തിരികൾ, ഛായാചിത്രങ്ങൾ, എം. ഒ. സി., ഒ. എസ്. എസ്. എ. ഇ., ദിവ്യബോധം ബുക്ക്സ്, പ്രമുഖ പ്രസിദ്ധീകരണങ്ങളായ ഡി. സി. തിയോ, സി. എസ്. എസ് മീഡിയ ബുക്ക്സ്, ഓഡിയോ, വീഡിയോ, സി. ഡി. കൾ, പ്രതിഭ കറി പൗഡറുകൾ, എന്നിവ മിതമായ നിരക്കിൽ ലഭ്യമാണ്

**ഓർഡർ അനുസരിച്ച് ഛായാചിത്രങ്ങൾ, പള്ളിയുപകരണങ്ങൾ മുതലായവ കൃത്യസമയത്ത് ചെയ്ത് നൽകപ്പെടും**

# MALANKARA ORTHODOX SYRIAN CHURCH

## DIOCESE OF KANDANAD WEST

## OUR SOCIAL WELFARE PROJECTS

### PRATHEEKSHA – KOOTHATTUKULAM

Joseph Mar Pachomios Memorial Home To Care Orphan Women Mentally And Physically Challenged.

### PRASANTHI BHAVAN – KADAYIRUPPU

BaseliosPaulose 1 Catholicos Memorial Hospice To Care Poor And Terminally Ill Patients.

### PRATHYASA BHAVAN – SOUTH PIRAMADOM

BaseliosAugen 1 CatholicosMemorial Home To Care Orphan Men Mentally And Physically Challenged.

### PRATHIBA BHAVAN – KUNNACKAL AND NELLAD

St. Gregorios Job Orientation Centre For The Unemployed Youth, Products – Karunyam Curry Powder And Candle Income From The Products Are Utilized For The Recurring Expenses Of Our Charitable projects.

### PRADANAM – KOLENCHERY

BaseliosMarthoma Mathews 1 Catholios Memorial Project. Providing With Free Medicine To Poor Patients – Daily Cost Rs.5000

### PRAMODAM – MEEMPARA

Distibuting Daily Free Lunch To 800 Inpatients In Fourteen Govt. Hospitals At Piravom, Muvattupuzha, Koothattukulam, Vadavucode, Kadayiruppu, Valakom, Ramamangalam,Thodupuzha, Mulanthuruthy, Pandappilly, Mulakkulam, Mannathoor, VarappettyAndPalakuzha.

### PRASANNAM CENTRE – KARIKODE

Rehabilitation Centre Designed For Poor Mental Patients.

### PRAPALANAM – KOLENCHERY

Care Well Pension Project ForThe Retired, Poor And Unorganized Labours Over 60 Years Of Age.

### PRABHATHAM – PIRAVOM

Free Computer Job Oriented Training Programme For The Financially Backward

### PRASANTHAM – PERUVA

Palliative Care Centre Designed For HIV / Aids Patients And Cancer Patients

### PRABODHAM

Public Reference Library at Prasadam Centre

### PRAPTHI

Financial Assistance to housebuilding, Marriage and Higher Education for the Poor

Published by
Rev. Fr. Dr. O.P. Varghese for Kandanadu West Diocese of Malankara Orthodox Church,
Chief Editor: Rev. Fr. John Kuriakose Potharayil, Prasadam Centre, Kolenchery, Ernakulam-682 311
Printed at Printa Multicolor Offset Press, Kolenchery